# മലങ്കര ഇടവക പത്രിക

പുസ്തകം ൧൨ ] ൧൯൦൭ തോമ്മാസ് [ ലക്കം ൧


ആശംസ.

ഒട്ടേറെ ലേഖനമൊട്ടുകളിന്നോട്ടു ചേർത്തു വിളങ്ങും
ദുഷ്കർമ്മം തന്നാലകപ്പെട്ടു വലഞ്ഞിടാതെ,
പെട്ടെന്നവർക്കു പ്രതികാരമുടൻ കൊടുക്കും
മട്ടാണതെ പത്രികേ നിനക്കു തുണ ജഗദീശൻ.

പി. ജി. ശമുവേൽ.



## സുവിശേഷകനും ജ്ഞാനനിക്ഷേപവും.

"സുവിശേഷകന്റെ" നാലാം ലക്കത്തിലെ ചില പ്രമേയങ്ങൾ "സുവിശേഷകന്റെ" ഉദ്ദേശത്തിനു അനുരൂപമല്ലെന്നും ക്രിസ്തീയ സഹോദരങ്ങളുടെ ആത്മീക വളൎച്ചയ്ക്കും ശരിയായ ജീവിതത്തിനും ഉതകുന്നവയല്ലെന്നും "ജ്ഞാനനിക്ഷേപം" അഭിപ്രായപ്പെട്ടിരിക്കുന്നു. സഹോദരി സുവിശേഷകനിൽ കണ്ടുപിടിച്ച കുറ്റം മരിച്ചവൎക്കുവേണ്ടി എന്നു കുൎബ്ബാന ചൊല്ലുന്നതിനു പഴയ സെമിനാരിയിൽ ചെയ്തിട്ടുള്ള ഏൎപ്പാടിനെപ്പറ്റി പ്രസ്താവിച്ചിട്ടുള്ള സംഗതിയാണു. ഇതിൽ കുറ്റകരമായി അനുമാനിച്ച ഭാഗം മരിച്ചവൎക്കു വേണ്ടി കുൎബ്ബാന ചൊല്ലുന്നതോ ആ വകയ്ക്കു പട്ടക്കാൎക്കു വൎത്തമാനത്തിനു ഏൎപ്പാടു ചെയ്യുന്നതോ ഏതാണെന്നു വെളിവാകുന്നില്ലാ. ഏതായാലും സുവിശേഷകന്റെ ഉദ്ദേശം "ജ്ഞാനനിക്ഷേപം" ഇതുവരെ മനസ്സിലാക്കിയിട്ടില്ലെന്നാണു ഇതുകൊണ്ടു വിചാരിക്കേണ്ടതു. അംഗ്ലിയാ സഭയിലെ ലോ ചൎച്ച് ഉപദേശപ്രകാരം സുറിയാനിക്കാരെ വളൎത്തുവാൻ വേണ്ടി സുവിശേഷകൻ സ്ഥാപിച്ചിരിക്കുന്നു എന്നു നിക്ഷേപാധിപർ തെറ്റായി ധരിച്ചുപോയതുകൊണ്ടായിരിക്കാം ഇങ്ങനെ പെട്ടെന്നു അഭിപ്രായപ്പെട്ടതെന്നു തോന്നുന്നു. എന്നാൽ സുവിശേഷകന്റെ ഉദ്ദേശം സുറിയാനി സഭയുടെ വിശ്വാസാചാരപ്രകാരവും സാക്ഷാൽ സുവിശേഷസത്യപ്രകാരവും അതിന്റെ മക്കളിൽ ആത്മീയ വളൎച്ചയും ശരിയായ ജീവിതവും ഉണ്ടാക്കുവാൻ ആണെന്നുള്ള പരമാൎത്ഥം ജ്ഞാനനിക്ഷേപം ഇതുവരെ മനസ്സിലാക്കിയിട്ടില്ലെങ്കിൽ ഇനിയെങ്കിലും മനസ്സിലാക്കിയാൽ കൊള്ളാമെന്നു ഞങ്ങൾ ആഗ്രഹിക്കുന്നു. ജീവികളുടേയും മരിച്ചവരുടേയും ആത്മാക്കൾക്കു കുൎബ്ബാനയാൽ വളരെ ഫല

മുണ്ടെന്നുള്ളതു അപ്പോസ്തോല കാലം മുതൽ സകല ക്രിസ്തീയ വൎഗ്ഗക്കാരും നിരന്തരമായി വിശ്വസിച്ചുപോരുന്നതും അംഗ്ലിയാസഭയിൽതന്നെ ഒരു വലിയ ഭാഗം സമ്മതിച്ചുവരുന്നതുമായ ഒരു സുവിശേഷ സത്യമാകുന്നു. സുറിയാനിസഭ ഈ അപ്പോസ്തോല ഉപദേശത്തിൽ നിന്നു പിൻമാറണമെന്നല്ല, അതിന്മേൽ ഉറച്ചുനില്ക്കണമെന്നത്രെ സുവിശേഷസ്ഥാപിതന്മാരുടെ ഉദ്ദേശം. ജ്ഞാനനിക്ഷേപത്തെപോലെ ആയിരം നിക്ഷേപങ്ങൾക്കു ഇതുരുചികയില്ലെന്നു വച്ചു ഈ വിളക്കു പറയിൻകീഴൊ കട്ടിൽകീഴൊ വയ്ക്കാവുന്നതല്ല.

കുമ്പ്രാന ചൊല്ലുന്ന പട്ടക്കാരുടെ ഉപജീവനത്തിനു ഒരു ഏൎപ്പാട്ടുണ്ടാക്കിയതു സുവിശേഷ സത്യത്തിനു വിരുദ്ധമല്ലെന്നാണ ജ്ഞാനനിക്ഷേപത്തിന്റെ മതമെങ്കിൽ അതും ജ്ഞാനനിക്ഷേപ കൎത്താവിൽനിന്നു പുറപ്പെടേണ്ട ഒരഭിപ്രായമല്ലെന്നു പറയേണ്ടിയിരിക്കുന്നു. എന്തെന്നാൽ ബെസ്കുദിശായിൽ വേല ചെയ്യുന്നവൻ ബെസ്കുദിശായിൽ നിന്നു ഉപജീവിക്കണമെന്നുള്ളതു ഒരു സുവിശേഷസത്യമല്ലെന്നു പറവാൻ പാടില്ലല്ലൊ. അതനാൽ കുമ്പ്രാന ചൊല്ലുന്ന പട്ടക്കാരൻ കുമ്പ്രാനകൊണ്ടുതന്നെ പൊറുപ്പെടുവാൻ തക്ക ഏൎപ്പാടു ചെയ്യുന്നതു സുവിശേഷതത്വത്തിനു എതിരല്ലാ. നേരെമറിച്ചു വടിയും വേണ്ടാ പൊക്കണവും വേണ്ടാ, രണ്ടു കുപ്പായവും വേണ്ടാ, മടിശീലയിൽ കാശും വേണ്ടാ എന്നുള്ള കല്പനയോടുകൂടി സുവിശേഷം പ്രസംഗിപ്പാൻ അയക്കപ്പെട്ട അപ്പോസ്തോലന്മാരുടെ പിൻഗാമികളായി ആ വേലയ്ക്കു പുറപ്പെടുന്നവൻ ശമ്പളത്തിനു കണക്കു പറയുന്നതു സുവിശേഷത്തിനു ചേരാത്ത ഏൎപ്പാടു.

~~~~~~~~~~

## സുറിയാനിസഭയും സുവിശേഷവേലയും.

നമ്മുടെ കൎത്താവു തന്റെ ശിഷ്യന്മാൎക്കു അന്ത്യമായി കൊടുത്ത മഹത്തായ കല്പനയുടെ ഫലമായി അത്രെ ഈ ലോകത്തിന്റെ നാനാഭാഗങ്ങളിലായി അപ്പോസ്തോലന്മാരാലും അവരുടെ ശിഷ്യഗണങ്ങളാലും സ്ഥാപിക്കപ്പെട്ടവയും അവയിൽനിന്നു വേർപെട്ടുപോയവയുമായി അനേക ക്രിസ്തീയശാഖകളെയും അവയിൽ ഉൾപ്പെട്ടിരിക്കുന്ന ലക്ഷോപലക്ഷം ക്രിസ്ത്യാനികളെയും നാം കാണുന്നതു. സൎവ്വസമ്മതമായ പലസാക്ഷികളാലും പാരമ്പൎയ്യത്താലും മലങ്കരസഭയും ഒരു അപ്പോസ്തോലനാൽ തന്നെ സ്ഥാപിക്കപ്പെട്ടതെന്നു നാം ഐകകണ്ഠ്യേന സമ്മതിക്കുകയും അനേകചരിത്രങ്ങളാൽ സാക്ഷീകരിക്കുകയും ചെയ്യുന്നു. ജാതഭേദത്താൽ ഉത്ഭൂതമാകുന്ന അനവധി മത്സരങ്ങളുടെയും വിവിധമതകൎത്താക്കളുടെയും ജന്മഭൂമിയായ ഈ ഇന്ത്യയിൽ അജ്ഞാനമഹാൻകടലിൻ മദ്ധ്യേ കൎത്താവു തന്റെ
~~~~~~~~~~

ഒരു ചെറിയ ദീപത്തെ കൊളുത്തി അതിനെ ഇതുവരെയും കെടാതെ കാത്തു പരിപാലിച്ചതിൽ അനേകരും വിസ്മയിക്കുകയും, രാജബലമൊ, ദ്രവ്യബലമൊ, ജ്ഞാനത്തിന്റെ ആധിക്യമൊ കൂടാതെ ക്രിസ്തുവിന്റെ പേൎക്കു കഷ്ടങ്ങൾ അധികം സഹിച്ചതു ഞങ്ങൾ ഞങ്ങൾ എന്നു പറഞ്ഞുവന്ന അനേക സഭകളിൽ ഉണ്ടായിരുന്നതിൽ മട്ടുകുറവല്ലാത്ത പരീക്ഷകളും ഉപദ്രവങ്ങളും അന്തഃഛിദ്രങ്ങളും സഹിച്ചിട്ടും പൂൎവ്വികമായ അപ്പൊസ്തൊലിക വിശ്വാസത്തെ വിട്ടുകളയാതെ അതിനെ ഈ ആയിരത്തെണ്ണൂറ് ഏറെക്കാലം വരെയും കാത്തു പരിപാലിച്ചതിൽ അനേക പാശ്ചാത്യപണ്ഡിതന്മാർ കൂടെയും നമ്മോടു കൂടെ സഹതപിക്കുകയും നമ്മെ അഭിനന്ദിക്കുകയും ചെയ്യുന്നുണ്ടു. എന്നിരുന്നാലും ക്രിസ്തുസഭയുടെ ഒരു ആദ്യവിളവാകുന്ന സുറിയാനിസഭ പ്രയത്നിച്ചിരുന്നു എങ്കിൽ ഇൻഡ്യയിൽ ക്രിസ്തുമതം അന്നെ പ്രചരിക്കുന്നതിനു ഇടയാകുമായിരുന്നു എന്നും അതിനെ നമ്മുടെ പൂൎവ്വികന്മാർ ചെയ്യാതെ ഇരുന്നതു മോശമായിപ്പോയി എന്നും നാം പൂൎവ്വികംമുതലെ സുവിശേഷവേലെക്കു ഉത്സാഹമില്ലാത്തവരാണ എന്നും, ഇന്നും നാം അപ്രകാരംതന്നെ ഇരിക്കുന്നു എന്നും ആക്ഷേപിക്കുന്നവരായ അനേകരും ഉണ്ടു എന്നുമാത്രമല്ലാ ഈയിടെ ഈ കാരണത്തിന്മെൽ നമ്മെ ആക്ഷേപിക്കുന്നതിൽ ചിലരെല്ലാം കുറെ അധികം സാമൎത്ഥ്യം നടിക്കുന്നുമുണ്ടു. എന്നാൽ ഒരു സഭ അതിന്റെ വിശ്വാസത്തെ പ്രചരിപ്പിക്കെണമെന്നിരിക്കുന്നു എങ്കിൽ ആ സഭയിൽ തന്നെ വിശ്വാസസ്ഥിരതയും യോജിപ്പും അത്യാവശ്യം ആകുന്നു. സഭയുടെ നടത്തിപ്പുകാർ തങ്ങളുടെ സ്വന്തം കെട്ടിടത്തിന്റെ അടിസ്ഥാനകല്ലു ബലമായി ഉറപ്പിക്കുന്നതിനൊ വേറെ സഭകൾ നിൎമ്മിക്കുന്നതിനൊ നോക്കെണ്ടതു. സഭയുടെ സാമൂഹ്യഭരണത്തിലും അതിന്റെ അററകുററങ്ങൾ തീൎക്കുന്നതിലും പ്രവെശിക്കെണ്ടിവരുന്നതായ കാലത്തിൽ വചനശുശ്രൂഷ വിട്ടുകളയേണ്ടിവരുമെന്നുള്ളതിനു നടപ്പുകൾ ആറാം അദ്ധ്യായത്തിന്റെ ആദ്യഭാഗത്തിൽ നിന്നും അപ്പൊസ്തൊലന്മാരെ തന്നെ നമുക്കു സാക്ഷികളായി വിളിക്കാം. ഇങ്ങിനെ ഇരിക്കെ അനവധി ഉപദ്രവങ്ങളുടെ മദ്ധ്യെ സ്ഥാപിക്കപ്പെട്ടുകയും സ്ഥാപിച്ചു ഏറെകഴിയുന്നതിനു മുമ്പെ സ്ഥാപകന്റെ മരണം മൂലം അനാഥയായി തന്റെ പുലൎച്ചക്കു തന്നെ ആവശ്യമായിരുന്ന ബലപ്പാൽ ലഭിക്കുന്നതിനു യാതൊരു മാൎഗ്ഗവുമില്ലാതെ കഷ്ടപ്പെട്ടുകയും അതിനിടയിൽ പുറജാതികളിൽ നിന്നും സഹിക്കെണ്ടിവന്ന മൎദ്ദനത്തിന്റെ ആധിക്യത്താൽ താൻ തന്നെ മരിച്ചുപോകുമൊ എന്നു സംശയിച്ചു പരിഭ്രമത്തിലും ഭയത്തിലുമിരുന്ന പൈതലായ സുറിയാനിസഭ ആകാശത്തു മിശ്ശ്യനാരിമാരെ അന്വേഷിപ്പിക്കാഞ്ഞതിൽ ഏതു കഠിനഹൃദയൻ അവളെ കുററം പറയും. ഭയങ്കരനായ ശത്രുവിന്റെ കയ്യിൽ നിന്നു തന്നെത്താനെ രക്ഷിക്കേണ്ടുന്നതി

ന്ന ജീവഭയത്തോടു കൂടി പോൎത്തുഗീസു രാജാവിന്റെ ചിറകിൻകീ
ഴെ അഭയം പ്രാപിച്ച പൈതൽ ആകാലത്തു വഴിയരികെ ഇരി
ക്കുന്ന പുറജാതിസഭക്കു ഭക്ഷണം കൊടുക്കെണ്ടുന്നതിന്ന വല്ല പ്രയ
ത്നങ്ങൾ ചെയ്യാതെയിരുന്നതു അയുക്തമെന്നു അഭിപ്രായപ്പെടുന്ന
വൻ ചരിത്രസംബന്ധമായൊ വെദപുസ്തകസംബന്ധമായൊ യാ
തൊരു അറിവുമില്ലാത്തവനെന്നുമാത്രമെ പറവാനൊള്ളു, എങ്കിലും
സുറിയാനിസഭ ആ കാലത്തു സുവിശെഷവേലയിൽ തീരെ ഉത്സാ
ഹമില്ലാ എന്നു പറയുന്നതു അത്ര വാസ്തവമായുള്ളതല്ല എന്തെന്നാൽ
അപ്പൊസ്തൊലനാൽ സഭയിൽ ചെൎക്കപ്പെട്ട ആളുകളുടെയും സ്ഥാ
പിക്കപ്പെട്ട പള്ളികളുടെയും തുക ഏറ്റം ചുരുക്കമായിരുന്നു എന്നു
ള്ളതിന്ന സംശയമില്ലല്ലൊ എന്നാൽ കാലക്രമംകൊണ്ടു സുറിയാനി
ക്കാർ തങ്ങൾക്കുതന്നെ ഒരു രാജാവിനെ തിരഞ്ഞെടുത്തു എന്നും തിരു
വിതാംകൂർ രാജാവിൽനിന്നു ഒരു വല്ല്യജാതിക്കു കൊടുക്കപ്പെടുന്ന
എല്ലാപദവികളും പ്രാപിച്ചു എന്നും വായിക്കുന്നതിൽ നിന്നും സഭ
എത്ര അത്ഭുതകരമാംവണ്ണം വളൎന്നിരുന്നു എന്നു നമുക്കു മനസ്സിലാ
ക്കാം. ഇത്രമാത്രമല്ല ഗതാഗതത്തിനുള്ള മാൎഗ്ഗങ്ങൾ ഏറ്റം അപൂൎവ്വ
മായിതന്നെ ഇരുന്ന ആകാലത്തു അനവധി അക്രമങ്ങളുടെ മദ്ധ്യെ
കോഴിക്കോട്ടു വാസ്കോഡിഗാമായുമായി അടുത്തു ഏൎപ്പാടുകൾ ഉ
ണ്ടായിരുന്നു എന്നും മൈലപ്പൂരേക്കു ആളുകൾ പോകുക പതിവു
ണ്ടായിരുന്നു എന്നും അറിയുന്നതിൽ നിന്നു സഭ പലംര വൎദ്ധിച്ചിട്ടു
ണ്ടായിരുന്നു എന്നും ആളുകൾ മതവിശ്വാസത്തിൽ തീക്ഷ്ണതയു
ള്ളവരായിരുന്നു എന്നും നമുക്കു ഊഹിക്കാം. ഇതുപൊലെമറ്റു അ
നെക കാരണങ്ങളാലും ഹിന്തുക്കളിൽ നിന്നും ഇതരരുടെ ഉപദ്ര
ങ്ങൾ ഉണ്ടായിരുന്നുവെങ്കിലും ആദ്യസഭ ഏറ്റം ഊൎജ്ജിതമായി
തന്നെ സുവിശെഷവെല നടത്തി തങ്ങളുടെ ചുറ്റുമുള്ള പുറജാതി
ക്കാരെ ക്രിസ്തുമതത്തിലെക്കു ചെൎത്തു സഭയെ ബലപ്പെടുത്തി എന്നു
ള്ളതു നിർവ്വിവാദമാണ. പക്ഷെ ഈ കാലങ്ങളിൽ ഉള്ളതുപൊലെ
വല്ല വഴികളിൽനിന്നു കൂകിവിളിക്കുന്നതിനും കള്ളറിപ്പോൎട്ടുകൾ
എഴുതിഅയക്കുന്നതിനും ആളുകൾ ഇല്ലാതെ ഇരുന്നെക്കാം. പരദേ
ശമിഷ്യനറിമാരും വരാതെ ഇരുന്നിട്ടില്ല. ഈകാലത്തെപ്പൊലെ
ഗതാഗത സൌകൎയ്യങ്ങൾകൂടെയും ഇല്ലാതിരുന്ന കാലങ്ങളിൽ എട്ടും
ഒൻപതും വൎഷങ്ങൾ കരമാൎഗ്ഗമായിതന്നെ സഞ്ചരിച്ചു തങ്ങളുടെ
ആയുസ്സിനെ കഷ്ടപ്പാടുകളിൽ ഇവർ അവസാനിപ്പിച്ചതു ഇന്ത്യ
യിലുള്ള ഈ അന്ധകാരത്തിൽ സുവിശെഷവെല നടത്തുവാൻ
അല്ലായിരുന്നു എങ്കിൽ പിന്നെ എന്തിനായിട്ടായിരുന്നു? വീട്ടിൽ ഗ
തിയില്ലായ്കയാൽ വല്ല കമ്മട്ടിക്കാരുടെയും ശമ്പളം ഇവിടെ ഇരു
ന്നും കൊണ്ടു പറ്റുന്നതിന്ന ശിഷ്യർ വരുന്നതു ബെങ്കിലിടാമൊ? ഭാ
ൎയ്യമാരോടുകൂടി ഗൌരവം നടിച്ചു കുതിരകെട്ടിയ വണ്ടികളിൽ അ

ങ്ങോട്ടുമിങ്ങോട്ടും സവാരി ചെയ്വാനൊ? നല്ല തരം കുതിരകളെയും കന്നുകാലികളെയും നോക്കിവാങ്ങി വളൎത്തിവിറ്റു ആദായമെടുക്കുവാനൊ? വല്ല പള്ളിവ്യവഹാരങ്ങളിലും ശിപാൎശി ചെയ്വാനൊ? വല്ലവരുടെയും പുസ്തകഅലമാരികൾ പട്ടാപ്പകലിൽ കുത്തികവൎച്ച ചെയ്തു കുററമേല്ക്കുവാനൊ? സമ്പാദ്യം മുഴുവനും വല്ല മണ്ട്രത്തുരുത്തിന്നു വ്യവഹാരം പറഞ്ഞു ചിലവിട്ടുകളയാമെന്നു വിവാദം പറവാനൊ? ഇവയൊന്നുമല്ലായിരുന്നു ക്രിസ്തുവിനൊടുള്ള സാക്ഷാൽസ്നേഹം കൊണ്ടു തങ്ങളുടെ ആയുസ്സുപോലും നഷ്ടപ്പെട്ടാലും സഭവൎദ്ധിക്കണമെന്നുള്ള സത്യ ഉപദേശത്തോടുകൂടി ഇവർ പ്രയത്നിക്കകയും ഫലമുണ്ടാകുകയും ചെയ്തു എങ്കിലും പിന്നാലെവന്ന ഉപദ്രവങ്ങളുടെ ആധിക്യം നിമിത്തമത്രെ ഈ വേല നിന്നുപോയിട്ടുണ്ടെങ്കിൽ അതിനിടയായതു. എന്തെന്നാൽ തന്റെ ചിറകിന്റെകീഴെ അഭയം പ്രാപിച്ച കുട്ടിയെ ആ ചിറകിന്റെ കീഴിൽനിന്നു വിടാതെ ആനവായിലെ അമ്പഴങ്ങാ എന്നപോലെ ഭക്ഷിച്ചുകളയണമെന്നും അവരുടെ സ്വാതന്ത്ര്യം അവരിൽ നിന്നെടുത്തു സുറിയാനി സഭ അശേഷം റോമായ്ക്കു തിരിച്ചു പാപ്പായ്ക്കു അടിമപ്പെടുത്തണമെന്നു നിശ്ചയിച്ചു സാമം, ദാനം. ഭേദം. ദണ്ഡം, എന്നീ നയങ്ങളിൽ ഒന്നും വിട്ടുകളയാതെ പ്രയോഗിച്ച മേനെസ്സസ്സ മുതലായ റോമാക്കാരുമായുള്ള അതിഭയങ്കരയുദ്ധത്തിൽ തന്റെ ശരീരം മുഴുവൻ ഛിന്നപ്പെടുകയും പാതിഭാഗം നഷ്ടപ്പെടുകയാൽ ഛിന്നപ്പെട്ട പാതിയുംകൊണ്ടു ആ ഭയങ്കര ചിറകിന്റെ അടിമയെ വിട്ടോടി കൂനൻകുരിശിൻ കീഴൽ എത്തി തന്റെ കീറപ്പെട്ടതായ അവയവങ്ങളെ ഒരുവിധത്തിൽ വീണ്ടും വച്ചുകെട്ടി വളരെ നാളെക്കു മരിച്ചുപോകുമൊ എന്നുകൂടെ സംശയിക്കത്തക്കവണ്ണം അത്ര ഭയങ്കരാവസ്ഥയിൽ കിടക്കുകയും ചെയ്തിരുന്ന സുറിയാനിസഭ പുറജാതിക്കാരുടെ ഇടയിൽ സുവിശേഷവേലക്കു ആകാലത്തു പ്രയത്നിക്കാഞ്ഞതു അയോഗ്യമെന്നു പറയുന്നതു കൊടുങ്കാററിനാൽ ഉടഞ്ഞ ഒരു കപ്പലിലെ ശേഷിച്ചവരായ ആളുകൾ പലകകളിന്മെൽ പിടിച്ചുംകൊണ്ടു നിൎജ്ജീവന്മാരായി തുഴയുന്നസമയം അവരൊടു കപ്പൽച്ചാൽ കാണാതെ ഉഴലുന്ന ഒരു കപ്പൽക്കാൎക്കു നിങ്ങൾ വഴികാണിച്ചു കൊടുക്കാതെ ഇരിക്കുന്നതു ദോഷം എന്നു പറയുന്നതിലും ഭോഷത്വമത്രെ.

റോമായുമായുള്ള ഭയങ്കരപോരിൽ ശക്തി അശേഷം നശിച്ചു സ്വയത്രാണനത്തിനുപോലും പ്രാപ്തി ഇല്ലാതെകിടന്നിരുന്നസുറിയാനി സഭയ്ക്കു ആ കാലത്തു മിഷ്യനറിമാരെ അഭ്യസിപ്പിച്ചയപ്പാൻ വെലയുണ്ടാകുമൊ. അഥവാ വല്ല പ്രകാരേണയും കുറെ ബലമുണ്ടാകുന്നു എങ്കിൽ അതു കീറി അഴുകി മെലിഞ്ഞിരിക്കുന്ന സ്വന്ത ശരീരത്തെ പുഷ്ടിയാക്കുന്നതിനല്ലയൊ ഉപയോഗിക്കേണ്ടതു. അതെ അപ്രകാരമത്രെ സുറിയാനി സഭ പ്രവൃത്തിച്ചതും. എന്തെന്നാൽ പ

ലിക്കോട്ടു വല്യമാർ ഡീവന്നാസ്യോസ്സിന്റെ കാലംമുതൽ ഗവമെ
ന്റിൽ നിന്നും മററുമുണ്ടായിട്ടുള്ള ഓരോ സഹായങ്ങളെ സുറി
യാനി സഭയുടെ ബലത്തിനും ഇടിഞ്ഞു പൊളിഞ്ഞു നിലംപ
രിശായിരിക്കുന്ന അവളുടെ ശരീരത്തിന്റെ ശക്തി വർദ്ധനവി
നും ഒഴിച്ചുകൂടാത്ത വിദ്യാഭ്യാസവിഷയത്തിലേക്കത്രെ വിനിയോഗി
ച്ചതു. ഇങ്ങിനെ സുറിയാനി സഭ ശക്തിയെ പ്രാപിച്ചുവരുമ്പോ
ൾ അത്രെ ഇടിഞ്ഞു പൊളിഞ്ഞുകിടക്കുന്ന ഈ കെട്ടിടത്തിൽ നിന്നും
മററൊന്നു പണിയുവാനല്ലാ പിന്നെയൊ അതിനെ ഉയൎത്തുവാൻ എ
ന്നു പറഞ്ഞു വന്ന മിഷ്യനറിമാരുമായി സംഘമുണ്ടായതും വീണ്ടു
അധഃപതനത്തിനു ഇടയായതും. ഇങ്ങിനെകുലദൈവം ബാധയാ
യി എന്നുപറയുന്നതുപോലെ അവരോടുകൂടി യോജിച്ചു അവളുടെ
സഖികളായിരുന്നമിഷ്യനറിമാർ അനുഗ്രഹകളായി ഇടിഞ്ഞുപൊ
ളിഞ്ഞു കിടക്കുന്ന അവളുടെ ചില സാമാനങ്ങൾകൊണ്ടു തങ്ങൾക്കുത
ന്നെകെട്ടിടം പണിയുക അവളുടെ ആഭരണങ്ങൾ അധികവും കൈ
വശപ്പെടുത്തുക, അവളുടെ പുസ്തക അലമാരികൾ കവൎച്ച ചെയ്യു
ക മുതലായ നീചപ്രവൃത്തികൾ ചെയ്യുകയും, തങ്ങൾ എയ്യു വിഷ
യമ്പിന്റെ ഫലമായി അവളുടെ ശരീരത്തിൽ നിന്നു ഒരു ഭാഗം
പറിച്ചുകീറി എടുക്കുകയും ചെയ്തു. വീണ്ടും അവളെ ബലഹീനപ്പെ
ടുത്തി എന്നും തീരാത്ത അന്തഃഛിദ്രത്തിന്റെ വിത്തുകളെയും അ
വളിൽ വിതച്ചു വഴിയരികെ ആരുമില്ലാത്തവളായി അവളെ എ
റിഞ്ഞുകളകയും ചെയ്തിനാൽ അവളിൽ തുടങ്ങിയ ഈ നല്ലവേല
അസ്ഥമിച്ചുപോകുന്നതിനിടയായി എന്നു വ്യസനപൂൎവം പ്രസ്താ
വിക്കുന്നു. ഇങ്ങനെ മിഷ്യനറിമാർ ചെയ്ത അതിയായ ഉപദ്രവ
ത്തിന്റെ വേദന ഇന്നും അവളിൽ നിന്നും നീങ്ങിപ്പോയിട്ടില്ലാതെ
ഇരിക്കുമ്പോൾ സുറിയാനി സഭ സുവിശേഷ വേലയിൽ പ്രവേശി
പ്പാൻ ഈ അല്പകാലത്തേക്കു സംഗതി ആയില്ലായെന്നുള്ളതു അത്ര
അത്ഭുതകരമായ കാൎയ്യമൊ. നേരെമറിച്ചു സേനകളുമുള്ളപ്പോൾ
ഒക്കയും ആദ്യകാലത്തു പ്രവൃത്തിച്ചതുപോലെ തന്നെ സുവിശേഷ
പ്രചാരത്തിനും വീണ്ടും പരിശ്രമിക്കുകയും സാധിക്കാതെ ഇരിക്കത്ത
ക്കവണ്ണം വഞ്ചകന്മാരും ദ്രോഹികളുമായ അവളുടെ സഖികളിൽ
നിന്നു അനേക കഷ്ടപ്പാടുകൾ സഹിക്കേണ്ടി വരികയും ചെയ്തി
ൽ അവരോടുകൂടെ സഹതപിക്കുക അല്ലെ വേണ്ടതു. ഇതുകൊണ്ടു
പൂൎവിക സഭ സുവിശേഷ വേലയ്ക്കു കഴിയുന്നതും പ്രയത്നിച്ചു എ
ന്നും ഇൻഡ്യയിൽ സുവിശേഷവചനത്തിന്റെ ആദ്യവിത്തുകൾ
വിതച്ചതു അവളാണെന്നും നമുക്കു സധൈൎയ്യം പറയാം.

റോമാക്കാരുമായുള്ള കഠിന യുദ്ധത്തിൽ ഒരു ഭാഗം നമ്മിൽ നി
ന്നു പിരിഞ്ഞുപോയതിനാൽ തല്ക്കാലമുണ്ടായ വേദനയും മാത്രമ
ത്ത നഷ്ടങ്ങൾ ദുഃഖപൂൎണ്ണമല്ലാത്ത ഉപദ്രവമുണ്ടാകുന്നില്ല. എന്നാൽ മി

ഷ്യനറിമാരുടെ ഉത്സാഹത്താൽ സുറിയാനി സഭയിൽ നിന്നു പിരിഞ്ഞ നവീകരണം ഇന്നും അവരുടെ പാർശ്വത്തിൽ ഒരു മുള്ളായി തന്നെ ഇരിക്കുന്നു, മിഷ്യനറിമാർ സുറിയാനിസഭയിൽ ശേഷിപ്പിച്ചിരിക്കുന്ന വല്ലതും ഉണ്ടെങ്കിൽ അതു തങ്ങൾക്കു വേണമെന്നുള്ള ആഗ്രഹത്തോടുകൂടി ഇവർ ഇന്നും അവരെ തുടരെത്തുടരെ ഓരോ വ്യവഹാരങ്ങളിലേക്കു ആകർഷിച്ചുകൊണ്ടിരിക്കുന്നതിനാൽ അവർക്കു സുവിശേഷവേലയ്ക്കു ഉത്സാഹിക്കുന്നതിനു സ്വാതന്ത്ര്യവും സൌകര്യവും ഇപ്പോഴുമുണ്ടായിട്ടില്ല. ഇപ്പോൾ ലോകത്തിലേക്കു സുവിശേഷവേലയ്ക്കു അത്യുത്സാഹികൾ തങ്ങളാണെന്നു പറയുന്ന ചർച്ച് മിഷ്യൻ സമൂഹം പോലും നമ്മെ ഈ അടുത്ത കാലത്തു ഒരു വ്യവഹാരത്തിലേക്കു ആകർഷിച്ചിരിക്കുന്നതും നമ്മെ തീരാതെ ഉപദ്രവിക്കണമെന്നുള്ള നവീകരണക്കാരുടെ അത്യാശയും കൂട്ടിനോക്കിയാൽ സുറിയാനിസഭയുടെ അധിപന്മാർക്കു ഈ അടുത്ത കാലത്തെങ്ങും സുവിശേഷവേലയ്ക്കു ഉത്സാഹിക്കുവാൻ തരം കിട്ടുമെന്നു ഊഹിപ്പാൻ ന്യായം കാണുന്നില്ല. എങ്കിലും സുവിശേഷവേല എന്നു വച്ചാൽ എന്താണെന്നു സ്വല്പം ആലോചിക്കുന്നതു ഈ ഘട്ടത്തിൽ അനുചിതമായിരിക്കയില്ലല്ലോ. മിക്കവാറും ഛിന്നഭിന്നമായി പോകുന്ന സഭകൾ സുവിശേഷസംഘം എന്ന നാമത്തിൽ തങ്ങളെ തന്നെ ബലപ്പെടുത്തുകയും നമ്മിൽ തന്നെയും പല സാധുക്കളെയും തട്ടിയെടുക്കുന്നതിനു അതൊരു തക്ക മാർഗ്ഗമായി ഉപയോഗിക്കയും ചെയ്യുന്നതു നമ്മുടെ കണ്ണുകൾക്കു മുമ്പാകെ തന്നെ സ്പഷ്ടമായിരിക്കുന്നില്ലേ. വല്ല മദാമ്മമാരുടെയോ സായ്പന്മാരുടെയോ പണം വാങ്ങിക്കൊണ്ടു ഇംഗ്ലീഷുപള്ളിക്കൂടങ്ങൾ സ്ഥാപിക്കുന്നതിലാണ് സുവിശേഷവേലയുടെ പ്രചാരം ഇരിക്കുന്നതെങ്കിൽ നാം ഈ അടുത്ത കാലങ്ങളിൽ ഒരു മദാമ്മയുടേയും പണം കൂടാതെ അനേക പള്ളിക്കൂടങ്ങൾ നടത്തിക്കൊണ്ടിരിക്കുന്നതിനാൽ നാമല്ലേ കുറെ കൂടി കേമമായി സുവിശേഷവേല നടത്തുന്നതു. പിന്നെ വല്ല യാക്കോബായക്കാരും തങ്ങളുടെ മതസിദ്ധാന്തങ്ങൾക്കു എതിരായി പ്രവൃത്തിച്ചുകാണുന്നു എങ്കിൽ അതിനു സ്തോത്രം ചെയ്യുവാനായി ഉണ്ടാക്കിയിരിക്കുന്ന പ്രാർത്ഥനസമാജങ്ങളും യാക്കോബായ വിശ്വാസത്തിനെതിരായി അർത്ഥമില്ലാതെ വിടുവാ പറഞ്ഞു യാക്കോബായ ഉപദേശങ്ങളെ ആക്ഷേപിച്ചു പല സാധുക്കളേയും ഭ്രമിപ്പിച്ചു മതം മറിക്കുകയും ഒരിക്കൽ പാപത്തിലേക്കു വീണുപോയാൽ പിന്നീടു അതിൽ നിന്നു തിരിച്ചു വരുന്നതിനും ശക്തിയില്ലാത്ത സാധുസ്ത്രീകളെ ഒരു അശുദ്ധമായ വിശുദ്ധചുംബനം കൊണ്ടു വഞ്ചിക്കയും ചെയ്യുന്ന ഉപദേശിഗണങ്ങളും കുറെ ചുരുക്കമായിരുന്നേക്കാം. പിന്നെ ആണ്ടുതോറും വല്ല കുരുന്നുകാരെയോ വെള്ളക്കാരെയോ ഇറക്കുമതി ചെയ്തു അങ്ങുമിങ്ങും കൊണ്ടുനടന്നു പ്രസംഗിപ്പിച്ചു കുറെ പണം തട്ടിക്കുന്നതിനു

ആ സമയങ്ങളിൽ ഒരു ഉപദേശി വാകർസായ്പിന്റെ കരിപ്പുഴെ പ്രസംഗത്തുങ്കൽ കാണിച്ചതു പോലെ കുറെ ഗൌരവവും നടിച്ചുംകൊണ്ടു വെള്ളികൊക്കൊ നടപ്പാനും കൂട്ടം കൂടുന്ന സ്ത്രീകളുടെ മദ്ധ്യസ്ഥിതനും മനോഹരനും ആകുവാനും ഇവിടെ ആരുമില്ലെന്നു വന്നേക്കാം. അതു പോലെ തന്നെ വല്ല യാക്കോബായക്കാരെയും വേലയിൽ ഏൎപ്പെടുത്തി ഈ കഴിഞ്ഞ കാലത്തിൽ മാവേലിക്കര ഒരു പാതിരി പ്രവൃത്തിച്ചതു പോലെ ഞായറാഴ്ച പെണ്ണു കെട്ടുന്നു എങ്കിൽ വേലയിൽ നിന്നു നീക്കുവാനും മറ്റും ഇവിടെ തുനിയുന്നില്ലെന്നു വന്നേക്കാം. എന്നാൽ ഈ വകകൾ തന്നെ ആണൊ സാക്ഷാൽ സുവിശേഷവേലയെന്നു ഇവിടെ ബലമായ സംശയമുണ്ടു. ക്രിസ്തുവിന്റെ മഹത്വകരമായ രക്ഷയെപ്പറ്റി അറിയാതെ കിടക്കുന്ന ജാതികളുടെ ഇടയിൽ അതിനെ അറിയിച്ചു അവരെ സത്യജ്ഞാനസ്നാനത്തിലേക്കു കൊണ്ടുവരുന്നതല്ലയൊ പ്രധാനമായ സുവിശേഷവേല. അങ്ങിനെ അല്ലയൊ നമ്മുടെ കൎത്താവു പഠിപ്പിച്ചിരിക്കുന്നതും. പരസ്പരം അടുക്കുവാൻ പാടില്ലാത്തവണ്ണം തങ്ങൾ തമ്മിൽ വല്യ വിത്യാസങ്ങളുണ്ടു എങ്കിലും വല്ല്യ സുവിശേഷകന്മാരെന്നു പറയുന്ന മേൽപറഞ്ഞ കൂട്ടർ ആരുമിതിലേക്കു അത്യുത്സാഹം ചെയ്യുന്നതായും കാണുന്നില്ലാ.

എന്നാൽ നമ്മുടെ ഇടയിലും അന്യസമുദായങ്ങളെ അപേക്ഷിച്ചു ഈ വക സുവിശേഷവേല കുറവായിരിക്കുന്നു എന്നും നമ്മിൽ തന്നെ പലരും ഇളകുന്നതിന്നും മറിയുന്നതിന്നും സംഗതിയാകുന്നുയെന്നും നമ്മുടെ ദൃഷ്ടിയിൽ പെടേണ്ട ഒരു സംഗതിയത്രെ. നമ്മുടെ വിദ്യാൎത്ഥികളിൽ പലരുടെയും വിചാരം സുവിശേഷവേലയെന്നുള്ളതു ഏറ്റം തുച്ഛമായ ഒരു പ്രവൃത്തിയാണെന്നും അതിൽ തങ്ങൾക്കു യാതൊരു കാൎയ്യവുമില്ലെന്നും അല്ലയൊ എന്നു സംശയിക്കുന്നു പരിഷ്കാരം വൎദ്ധിച്ചുവരുന്തോറും ആളുവില കല്ലുവിലയെന്നു പ്രമാണം അനുസരിച്ചു വിലയുള്ളവരിൽ നിന്നു വരുന്ന വചനങ്ങൾ മാത്രമെ ആളുകൾ വില വെയ്പാൻ ഇടയാകുമെന്നുള്ളതു നാം വിസ്മരിച്ചുകളയരുതാത്തതായ ഒരു സംഗതിയത്രെ. നമ്മുടെ സഭയിൽ കല്പനപ്രകാരം പ്രസംഗത്തിന്നു നടക്കുന്ന ഉപദേശികളിൽ പലരും പൂജ്യങ്ങളാണെന്നും ചിലരെല്ലാം വിശ്വാസ വിപരീതങ്ങളെ പ്രസംഗിക്കുന്നു എന്നുള്ളതും ഇപ്പോഴും നാം അനുഭവിച്ചറിയുന്ന ഒരു സംഗതിയത്രെ. ഒരു സമുദായത്തിലുൾപ്പെട്ടിരിക്കുന്ന ഏവരും ആ സമുദായത്തിന്റെ ഉയൎച്ചയ്ക്കായി പ്രയത്നിക്കേണ്ടതാണെന്നും സ്വയത്രാണനത്തിന്നുള്ള ജോലി കഴിഞ്ഞാൽ അത്യാവശ്യമായ സുവിശേഷപ്രസംഗമാണെന്നുള്ളതു എന്റെ സഖികളായ അനേകം വിദ്യാൎത്ഥികളെയും വാദ്ധ്യാന്മാരെയും ഞാൻ വിശേഷാൽ ഓൎപ്പിക്കേണ്ട ഒരു സംഗതി അല്ലാ. സഭാനായകന്മാർ മിക്കവാറും മുൻ

പറഞ്ഞതു പോലെ അന്ന്യ കാൎയ്യങ്ങളിൽ സമവ്വ്യയം ചെയ്യുവാൻ ആവശ്യമായിരിക്കുന്നതിനാലും ഇടവകകളിൽ ഉടനുടൻ ഉണ്ടായിക്കൊണ്ടിരിക്കുന്ന ഇളക്കങ്ങളാൽ പട്ടക്കാൎക്കു തരമില്ലാതെ ഇരിക്കുന്നതിനാലും യോഗ്യമായ തരത്തിൽ സുവിശേഷവേലക്കു ഉത്സാഹിച്ചു നമ്മുടെ മാതാവിനു നിന്നും നിന്ദയെ നീക്കികളയേണ്ട ചുമതല നമ്മിൽ ആണ്. ഹേ പ്രിയരെ അന്ന്യർ വന്നു നമ്മുടെ അവകാശത്തെ തങ്ങൾക്കായിട്ടു പകിട്ടു തിരുവനന്തപുരത്തിനു തെക്കു നിനക്കെന്നും വടക്കു നിനക്കെന്നു പറഞ്ഞു നമ്മുടെമേദസ്സിനെ ഭക്ഷിച്ചു നമ്മുടെ വസ്തുകളേയും കവൎച്ച ചെയ്തിരിക്കുന്നതു നമുക്കു എത്രയും അപമാനകരമായുള്ളതാണ. ആയതിനാൽ നമ്മുടെ പിതാക്കന്മാരുടെ അവകാശവും അവർ അത്യന്തം ഉൽകൃഷ്ടമായി നടത്തിയതുമായ ആ മഹത്വമേറിയ സുവിശേഷവേലയെ വീണ്ടും തുടങ്ങുന്നതിനു നമുക്കു ശ്രമിക്കാം. റോമാക്കാരിൽ നിന്നും മിഷ്യനറിമാരിൽ നിന്നും ഉണ്ടായിരിക്കുന്ന ബലഹീനതകളെ ഗണ്യമാക്കാതെ നമ്മുടെ അവകാശത്തെ എടുക്കുന്നതിനു നമുക്കു തിരിഞ്ഞോടാം. എന്തെന്നാൽ ഒരു കരടിയിൽ (പറങ്കി) നിന്നും ഒരു സിംഹത്തിൽ (സി. എം. എസ്സ്) നിന്നും നമ്മെ രക്ഷിച്ച ദൈവം ചേലയില്ലാത്ത ഫെലിസ്ത്യരെ (പുറജാതിക്കാരെ) നമ്മുടെ കൈകളിലേക്കു ഏല്പിക്കും. സിംഹത്തിന്റെ വായിൽ നിന്നു എന്നെ രക്ഷിക്കേണമെ. എന്തുകൊണ്ടെന്നാൽ കാണ്ടാമൃഗങ്ങളുടെ കൊമ്പുകളുടെ ഇടയിൽ നിന്നു നീ എന്നെ ചെവികൊണ്ടിരിക്കും എന്നു നമുക്കു അപേക്ഷിക്കാം. (൨൨ സങ്കീ൨൧) ആയതുകൊണ്ടു ഈ കാൎയ്യത്തെ നിസ്സാരമായി വിചാരിച്ചുകൊണ്ടിരിക്കുന്ന അനേകരും ഉണരുമെന്നും വിദ്യാൎത്ഥികളിൽ നിന്നും വാല്യ്യാന്മാരിൽ നിന്നും സുവിശേഷവേലയ്ക്കുള്ള ആഗ്രഹമായ അഗ്നി പുറപ്പെട്ടുമെന്നും ഞാൻ വിശ്വസിക്കുന്നു, അങ്ങിനെ പൂൎണ്ണമനസ്സോടെ നാം പ്രവേശിക്കുന്നു എങ്കിൽ പിന്നീട്ടു നമ്മളുടെ മുമ്പിൽ പ്രതിബന്ധമായി നില്ക്കുന്നതു പണസംബന്ധമായ കാൎയ്യങ്ങളിലുള്ള പ്രയാസമത്രെ. സുറിയാനിക്കാർ ഈ കാലങ്ങളിൽ പല കാൎയ്യങ്ങളിലേക്കു പണം കൊടുക്കേണ്ടിവരുന്നു. എങ്കിലും സുവിശേഷസംബന്ധമായ കാൎയ്യങ്ങളിൽ ചിലവിടുന്നതിനു അവൎക്കു അശേഷം വൈമനസ്യം ഇല്ലായെന്നു അനേക ലക്ഷ്യങ്ങളാൽ വെളിപ്പെട്ടിരിക്കുന്നതുകൊണ്ടു അതും അത്ര ഒഴിച്ചുകൂടാത്ത ഒരു പ്രയാസമല്ലാ. പിന്നീട്ടു സുവിശേഷ വേല ശരിയായി നടത്തുന്നതിനു താഴെവരുന്ന പ്രകാരം പ്രവൃത്തിക്കണമെന്നാകുന്നു എന്റെ അഭിപ്രായം.

(൧.) ഇപ്പോൾ നടത്തിവരുന്ന മലങ്കര സുറിയാനി സുവിശേഷസംഘത്തെ ഒന്നുകൂടി ബലപ്പെടുത്തുകയൊ അല്ലങ്കിൽ മറ്റൊരു കമ്മട്ടി ഉണ്ടാക്കുകയൊ ചെയ്തിട്ടു ഇതിനെ മലങ്കരയൊട്ടുക്കുള്ള സുവിശേഷവേലയുടെ മേൽനോട്ടകമ്മട്ടിയായി ഏൎപ്പെടുത്തുകയും മാവെ

ലങ്കര സുറിയാനി സുവിശേഷസംഘത്തെപോലെ എല്ലാ പ്രധാനസ്ഥലങ്ങളിലും ഓരോ സംഘം ഏൎപ്പെടുത്തുകയും ചെയ്യുക. (൨) ഇപ്പോൾ കല്പനപ്രകാരം പ്രസംഗികളായി നടക്കുന്ന ഉപദേശിമാൎക്ക് ഒരു പരിക്ഷ നടത്തി അയോഗ്യന്മാരായുള്ളവരെ പിരിച്ചുവിട്ടു ശേഷംപേരെ ശമ്പളത്തിന്മേൽ മേൽനോട്ട കമ്മട്ടിയുടെ കീഴിൽ സ്ഥിരപ്പെടുത്തുക (൩) ഇവർ പ്രസംഗം നടത്തുന്ന ഓരോ സ്ഥലങ്ങളിൽ നിന്നോ അല്ലങ്കിൽ മലങ്കരയിടവക ഒട്ടുക്കു നിന്നോ പണച്ചിലവിലേക്കായി ഒരു തുക പിരിച്ചെടുക്കുക. (൪) ആണ്ടുതോറും ഉപദേശിമാൎക്കായി ഒരു പ്രത്യേകപരീക്ഷ നടത്തി സൎട്ടിഫിക്കെററുകളും സമ്മാനങ്ങളും കൊടുക്കയും ആണ്ടിൽ ഒന്നോ രണ്ടോ പ്രാവശ്യം ഉപദേശിമാരുടെ പൊതുയോഗം നടത്തുകയും ചെയ്ക. ഇത്രയും സംഗതികൾ നടത്തുന്നു എങ്കിൽ സുവിശേഷ വേല ഒരു വിധത്തിൽ ഭംഗിയാകുമെന്നാണു എന്റെ അഭിപ്രായം. ഈ വിഷയത്തിൽ മാന്യപത്രാധിപർ അവർകളും അറിവും പരിചയവുമുള്ള മറെറല്ലാവരും തങ്ങളുടെ അഭിപ്രായങ്ങൾ പുറപ്പെടുവിക്കയും വേണ്ടതു വേഗത്തിൽ ചെയ്യുകയും ചെയ്യുമെന്നു വിശ്വസിക്കുന്നു.

(സി)

## പ്രസംഗം

„എന്നിട്ടും അവനെ ചതപ്പിക്കുന്നതിനു യഹോവായിക്കു ഇഷ്ടം തോന്നി" (എശാ. ൫൩. ൧൦. ൽ ഒരുഭാഗം)

൧. പ്രിയരെ! മേൽകാണിച്ച വാക്യത്തിൽനിന്നു ആരെ, അല്ലെങ്കിൽ ഏതിനായിട്ടു ചതപ്പിക്കുന്നതിനു യഹോവായിക്കു ഇഷ്ടം തോന്നിയെന്നുള്ളതു വെളിപ്പെടുന്നില്ല.

അതിനാൽ ഈ അസ്പഷ്ടമായ രണ്ടു കാൎയ്യങ്ങളെപ്പററി ആദ്യം നമുക്കു ധ്യാനിക്കാം. ഒന്നാമതായി, ആരെ ചതപ്പിപ്പാൻ യഹോവായിക്കു ഇഷ്ടം തോന്നി. ആയതു തന്റെ ഏകജാതനായ പുത്രനെ അല്ലയൊ? രണ്ടാം സംഗതി ഇപ്രകാരം ചതപ്പിക്കുന്നതിനു യഹോവായിക്കു ഇഷ്ടംതോന്നുവാനുള്ള കാരണമെന്താണു്.

നമ്മുടെ ആദ്യ മാതാപിതാക്കന്മാരുടെ പാപത്താൽ (കല്പനലംഘനത്താൽ) മനുഷ്യവൎഗ്ഗം ഒട്ടുക്കു അത്യന്തശിക്ഷയ്ക്കു, പാത്രീഭവിച്ചിരുന്നതായ സന്ദൎഭത്തിൽ, പുത്രനായ ക്രിസ്തുയേശു ഒരു ജാമ്യക്കാരൻ എന്ന നിലയിൽ സൎവമനുഷ്യജാതിയുടെയും പാപത്തെ തന്മേൽ വഹിക്കയും തദനുസരണം കുരിശുമരണം അനുഭവിക്കുന്നതിനു തന്നത്താൻ സന്നദ്ധനായിരിക്കയും ചെയ്യുതിനാലത്രെ. ഇപ്രകാരം പാപത്തെ നിഴലിട്ടുകപോലും ചെയ്തിട്ടില്ലാത്തവനായ നമ്മുടെ ദിവ്യരക്ഷകൻ നമുക്കുവേണ്ടി പാപമാക്കപ്പെട്ടു. (൨ കൊറി. ൫. ൨൧)

നമ്മുടെ അകൃത്യങ്ങളിൻ നിമിത്തം മുറിവേറ്റു. നമ്മുടെ സമാധാനത്തിന്നുള്ള ശിക്ഷ അവന്റെമേൽ ഉണ്ടായി. അവൻ കൊണ്ട അടികളാൽ നാം സൌഖ്യമാക്കപ്പെട്ടും ഇരിക്കുന്നു. (ഏശാ-൫൩-൫) എന്നാലൊ നമ്മുടെ ദിവ്യരക്ഷകനെപ്പറ്റി പറയുമ്പോൾ "അവൻ (ക്രിസ്തു) സാഹസം ചെയ്തിട്ടില്ല. അവന്റെ വായിൽ ഒരുവഞ്ചനയും ഉണ്ടായിരുന്നതുമില്ല". (ഏശാ-൫൩-൯) ഇതുകൊണ്ടാണ് നമ്മുടെ പ്രസ്തുതവാക്യത്തിൽ "എന്നിട്ടും" എന്നൊരു പദം ഉപയോഗിച്ചു കാണുന്നതു. ഇപ്പോൾ അസംഖ്യമായ രണ്ടുസംഗതികളെപ്പറ്റിയും നാം ഏറക്കുറെ ചിന്തിച്ചുവല്ലൊ.

൨- ഇനിയും ക്രിസ്തു മനുഷ്യവർഗ്ഗത്തിനുവേണ്ടി ഈ കഷ്ടപ്പാടുകളൊക്കെയും സഹിക്കുന്നതിനു തന്നെ ഉദ്യമിപ്പിച്ചതായ ആ മുഖ്യവസ്തു എന്തെന്നുകൂടി വിചാരിക്ക. ആയ്തു മനുഷ്യരോടുള്ള അവന്റെ അപാരമായ സ്നേഹം തന്നെ. സ്വർഗ്ഗദൂതഗണങ്ങളാൽ എല്ലായ്പൊഴും "ഹല്ലെലുയ്യാ" പാടി സ്തുതിക്കപ്പെട്ടിരുന്നവനായ താൻ, തന്റെ ദിവ്യതേജസ്സിനെ ഉപേക്ഷിച്ചു, എന്നു വേണ്ടാ സ്വർഗ്ഗീയമഹിമകളെയും ഒന്നടങ്കം തള്ളി. ഏറ്റവു തുച്ഛമായ ഈ ഭൂമിയിൽ ജാതനാകുവാൻ തന്നെ പ്രേരിപ്പിച്ച ആ സ്നേഹത്തെ വർണ്ണിപ്പാൻ ആൎക്കു കഴിയും?. നാം ഏതു അവസ്ഥയിൽ ഇരുന്നപ്പോഴാണ അവൻ നമ്മെ സ്നേഹിച്ചതെന്നോൎക്ക. നാം അവന്നു ശത്രുക്കളായിരുന്നപ്പോഴല്ലയൊ അവൻ നമ്മെ സ്നേഹിച്ചതു. സ്നേഹിതന്മാരെ സ്നേഹിക്ക, ശത്രുക്കളെ ദ്വേഷിക്ക, എന്നുള്ളതു സാധാരണ നാം കണ്ടുവരുന്ന ഒരു സംഗതി ആണല്ലൊ. എന്നാൽ ഈ ദിവ്യസ്നേഹത്തെ സൂക്ഷിച്ചു നോക്കുക!. ലോകരുടെ കണ്ണുകൾക്കു ഇത് ഏറ്റവും വിപരീതമായിട്ടല്ലയൊ തോന്നുന്നതു.

(ഇതാണ ഞാൻ ദിവ്യസ്നേഹം എന്നു വിളിച്ചതു). നാമും നമ്മുടെ ശത്രുക്കളെ സ്നേഹിക്കണം എന്നു നമ്മുടെ രക്ഷകൻ ഇതാ! ഇവിടെ ഒരു നല്ലപാഠത്തെ കാണിച്ചുതന്നിരിക്കുന്നു- കൂടാതെ ക്രിസ്തു തന്നെയും ഇപ്രകാരം കല്പിച്ചിരിക്കുന്നു. "ഞാൻ നിങ്ങളെ സ്നേഹിച്ച പ്രകാരം നിങ്ങളും തമ്മിൽ തമ്മിൽ സ്നേഹിക്കണം എന്നതു എന്റെ കല്പനയാകുന്നു". (യോഹ-൧൫-൧൨) ഇപ്രകാരം താൻ മുഴുവനും സ്നേഹം തന്നെയാകുന്നു എന്നു ശിഷ്യൎക്കു കാണിച്ചുകൊടുത്തു. അതെ. ദൈവം സ്നേഹം തന്നെയാകുന്നു. ഇപ്പോൾ നാം തന്റെ സ്നേഹത്തെപ്പറ്റി സ്വല്പം ചിന്തിച്ചുകഴിഞ്ഞിരിക്കുന്നു.

൩- ഇനിയും നമുക്കു ക്രിസ്തുവിന്റെ താഴ്മയെപ്പറ്റി അല്പം ചിന്തിക്കാം. അവന്റെ താഴ്മയുടെ ആഴത്തെ നമുക്കു അളന്നു നോക്കുവാൻ പാടുള്ളതല്ലാ. എന്തെന്നാൽ തന്റെ മറ്റുള്ള ഗുണങ്ങളെപ്പോലെ അതും അതിരില്ലാത്തതാകുന്നു. എങ്കിലും നമ്മുടെ ഇടയിൽ അവനുണ്ടായിരുന്ന ജീവിതം തന്നെയും തന്റെ മനഃതാഴ്മ

യും ഒരു നല്ല ദൃഷ്ടാന്തമാണ്. ക്രൂ-ാ ത അവൻ ലോകത്തിൽ വന്ന തിനു മുമ്പു തന്നെ, മനുഷ്യവൎഗ്ഗത്തിന്റെ രക്ഷിതാവായി തീരേണ്ടുന്ന തിനു പിതാവിന്റെ മഹത്വത്തെയും സ്വൎഗ്ഗീയസൈന്യങ്ങളുടെ സാന്നിദ്ധ്യത്തെയും വിട്ടു ഈ ലോകത്തിൽ അവതരിച്ചതു തന്റെ സ്നേഹത്തെ മാത്രമല്ല തന്റെ മനഃതാഴ്മയെ കൂടി കാണിക്കുന്ന ഒന്നാകുന്നു. മനുഷ്യജാതിയുടെ സകല വേദനകളെയും അരിഷ്ടതക ളെയും താൻ അറിയേണ്ടതിനു ഏറാവും ദരിദ്രാവസ്ഥയിൽ ഇരു ന്ന ഒരു ഹീനകുഡുംബത്തിൽ താൻ ജാതനായി. (ലൂക്കൊ -൨-൭) ഇ പ്രകാരമല്ലയൊ അവൻ തന്റെ ജീവിതത്തിന്റെ പടിയിലൊട്ടു ക യറിയതു അവന്റെ വരവിനായി ദീക്ഷിച്ചു കാത്തുകൊണ്ടിരുന്നവ ർ തന്നെയും അവന്റെ ജനനം ഇത്രമേൽ താഴ്മയൊടു കൂടിയാ യിരിക്കുമെന്നു ഒട്ടും തന്നെ വിചാരിച്ചിരുന്നില്ലാ- അതിനാൽ അവ ർ അവനെ കൈക്കൊൾവാനും സാധിച്ചില്ലാ. പിന്നെയും ക്രിസ്തു വേറൊരുസ്ഥലത്തു പറയുമ്പൊൾ "കുറുനരികൾക്കു കുഴികളും ആ കാശത്തിലെ പക്ഷികൾക്കു കൂടുകളും ഉണ്ടു. മനുഷ്യപുത്രനൊ തല ചായിപ്പാനും സ്ഥലമില്ല" എന്നു പറഞ്ഞിരിക്കുന്നു. ലോകവും അതി ന്റെ പരിപൂൎണ്ണതയും തന്റേതായിരിക്കുന്ന കൎത്താവിനു സ്ഥലമി ല്ലാഞ്ഞിട്ടൊ?. അല്ലാ- ഒരിക്കലുമല്ലാ- ഇത് അവന്റെ താഴ്മയെ ദൃ ഢീകരിക്കുന്നതെയുള്ളു. വീണ്ടും നോക്കുന്നതായാൽ പൂൎണ്ണദൈവമാ യ താൻ തന്നെത്താൻ വെറുമയാക്കി, ഒരു ദാസന്റെ വേഷം പൂണ്ടു മനുഷ്യസാദൃശത്തിലായി കാണപ്പെട്ടതുതന്നെ തന്റെ താഴ്മക്കു ഒരുമതിയായ ദൃഷ്ടാന്തമല്ലയൊ?. (ഫിലിപ്പ്യ- ൨-൭) ശ്ലീഹ: പൌലോ സ്സ് ശ്ലീഹാ തന്റെ താഴ്മയെപ്പറ്റി ഇപ്രകാരം എഴുതിയിരി ക്കുന്നു. "നമ്മുടെ കൎത്താവായയേശുക്രിസ്തു സമ്പന്നനെങ്കിലും, അവ ന്റെ ദാരിദ്ര്യത്താൽ, നിങ്ങൾ സമ്പന്നരാകേണ്ടുന്നതിനു നിങ്ങൾ നിമിത്തം അവൻ ദരിദ്രനായിത്തീൎന്നു". ഇപ്രകാരം അവന്റെ താ ഴ്മയെ വൎണ്ണിപ്പാൻ പോയാൽ ഒരുനാവിനാലും അതു സാധിക്കു ന്നതല്ലാ.

൪- ഇനിയും അവന്റെക്ഷമയെക്കൂടി നമുക്കു നോക്കാം. നീച ന്മാരായ പടയാളികൾ (എന്നുവേണ്ടാ യഹൂദജനങ്ങൾ തന്നെയും) അവനെ പരിഹസിക്കുകയും, തുപ്പുകയും, ചമ്മട്ടികൊണ്ടു അവനെ അടിച്ചു അപമാനപ്പെടുത്തുകയും, മറ്റും ചെയ്തതിനെ താൻ സ ന്തോഷത്തോടുകൂടെ സഹിച്ചു തന്റെ ക്ഷമയെ അവൎക്കു പ്രത്യക്ഷപ്പെ ടുത്തുന്നു. അതു കൂടാതെ "ഇവർ ചെയ്യുന്നതു ഇന്നതെന്നറിയായ്ക യാൽ ഇവരോടു ക്ഷമിക്കണമെ" എന്നു തന്നെ ഞെരുക്കിയവൎക്കുവേ ണ്ടി തന്റെ പിതാവിനോടു അപേക്ഷിക്കുന്നതായും കാണുന്നു. (ലൂ ൨൩-൩൪) ഇതിൽ നിന്നും തന്റെ ക്ഷമയുടെ വിസ്തീൎണ്ണതയെ നമു ക്കു ഏകദേശമെങ്കിലും ഊഹിക്കാമല്ലൊ. ഇങ്ങനെ താൻ മനസ്സ

ത്തോടും, താഴ്മയോടും, ക്ഷമയോടും, മനുഷ്യവൎഗ്ഗത്തിനു വേണ്ടി സകല കഷ്ടതകളും സഹിച്ചു ഒടുവിൽ തന്റെ വിലയേറിയ തിരുരക്തത്തെക്കൂടെ ചൊരിഞ്ഞു. നാം ഓരോരുത്തരേയും പിശാചാകുന്ന ഈ വലിയ മല്ലന്റെ അടിമയിൽ നിന്നും സ്വാതന്ത്ര്യമുള്ളവരാക്കി തീൎത്തിരിക്കുന്നു. എന്നുതന്നെയുമല്ലാ മനുഷ്യവൎഗ്ഗത്തോടു കോപിച്ചിരുന്നവനായ തന്റെ പിതാവിനെയും നമ്മെയും താൻ യോജിപ്പിച്ചിരിക്കുന്നു. താൻ പിരിച്ചിലിന്റെ നടുമതിലിനെ ഇടിച്ചുകളഞ്ഞു. അതായതു മനുഷ്യവൎഗ്ഗത്തോടുള്ള തന്റെ പിതാവിന്റെ ആ വലിയ വൈരത്തെ ശാന്തമാക്കി. ഈ പ്രകാരം അവൻ നമ്മെ തന്റെ മക്കളാക്കി തീൎത്തിരിക്കുന്നു. ഇതാണ് ക്രിസ്തു തന്റെ മരണം മൂലം നമുക്കു സമ്പാദിച്ചിട്ടുള്ള രക്ഷ സ്നേഹിതാ! ഈ രക്ഷയെ നീ അഗണ്യമായി വിചാരിക്കുന്നുവോ?. നീ അഗണ്യമായി വിചാരിച്ചു നിന്റെ സമയത്തെ ദുൎവ്വിഷയത്തിൽ ചിലവിട്ടാൽ നിനക്കു ഒരു ബലിയും ഇനിയും ശേഷിച്ചിട്ടില്ല. പാപപരിഹാരത്തിനു ക്രിസ്തുവിന്റെ ഏകബലിമാത്രമെയുള്ളു. അതിനാൽ ഒരിക്കലായി നിവൃത്തിച്ചുമിരിക്കുന്നു. നീ ഇതുകളെ ഒന്നും അറിയാതെ നിന്റെ ജഡമോഹത്തെ സാധിച്ചുകൊണ്ടുപോകുമ്പോൾ നീ ക്രിസ്തുവിന്റെ മുറിവുകളെ വേദനപ്പെടുത്തുകയല്ലയൊ ചെയ്യുന്നതു. നീ അവനെ കുത്തിയ പടയാളിയെകാൾ ദിവസംതോറും, നാഴികതോറും, അവനെ വേദനപ്പെടുത്തുന്നില്ലയൊ?. നിന്റെ കാലുകൾ ദുൎവ്വിചാരത്തിന്നായി ബദ്ധപ്പെടുമ്പോൾ അവന്റെ കാലേലുള്ള തിരുമുറിവുകൾ വേദനപ്പെടുന്നില്ലയൊ?. നിന്റെ കണ്ണു ദോഷമുള്ള കാൎയ്യങ്ങളെ നോക്കുമ്പോൾ അവന്റെ കണ്ണിൽനിന്നു ജലനദികൾ ഒഴുകുന്നില്ലയൊ?. നിന്റെ ഹൃദയം ദോഷമുള്ള കാൎയ്യങ്ങളെ ചിന്തിക്കുമ്പോൾ നീ അവന്റെ ശങ്കിലെ മുറിവിനു വേദന കൂട്ടുകയല്ലയൊ ചെയ്യുന്നതു?. നിന്റെ കൈകൾ അക്രമങ്ങൾ പ്രവൃത്തിക്കുമ്പോൾ അവന്റെ തൃക്കൈകളിലുള്ള ആണിപ്പഴുതുകൾക്കു നീററൽ എടുക്കുന്നില്ലയൊ?. ചുരുക്കിപ്പറഞ്ഞാൽ എന്റെ സ്നേഹിതാ! നിന്റെയും എന്റെയും അക്രമപ്രവൃത്തികളാൽ നാം ദിവസംതോറും അവനെ കോപിപ്പിക്കുകയും വേദനപ്പെടുത്തുകയും ചെയ്യുന്നു. എങ്കിലും അവൻ ദീൎഘക്ഷമയുള്ളവനാകകൊണ്ടു തന്റെ തിരുമുറിവുകളെ കാണിച്ചുംകൊണ്ടു തന്റെ പിതാവിനോടു നമുക്കുവേണ്ടി മദ്ധ്യസ്ഥത പറഞ്ഞുകൊണ്ടു നില്ക്കുന്നു. അവന്റെ മദ്ധ്യസ്ഥത ഇല്ലായിരുന്നെങ്കിൽ നാം പിതാവായ ദൈവത്തിന്റെ കോപാഗ്നിക്കു ഇരയായി തീൎന്നുപോയെനെ. "പിതാവെ ഞാൻ ഒന്നുകൂടി വളമിട്ടുനോക്കട്ടെ. വല്ലഫലവും ഉണ്ടായെങ്കിലൊ എന്നുള്ള തന്റെ സാന്ത്വനവാക്കുകളാൽ ക്രിസ്തു തന്റെ പിതാവിനെ ആശ്വസിപ്പിച്ചുകൊണ്ടിരിക്കുന്നു. എന്നാൽ പ്രിയവായനക്കാരാ! നിന്റെ അവസരമായാൽ നീ ഇതുകളെ ഒന്നു ഗൌനിക്കാ

തെ അവന്നു വിരോധമായി പാപം ചെയ്യുന്നു. അവന്റെ ദീൎഘക്ഷമ നിന്റെ രക്ഷയെന്നു വിചാരിക്കുന്നില്ലാ. നീ ഇപ്പോൾ തന്നെ നിന്റെ സ്വന്തരക്ഷയെ തേടാതെ വരട്ടെ! വരട്ടെ! എന്നു വിചാരിച്ചു നീക്കിവച്ചാൽ നാളത്തേതു നിനക്കുള്ളതല്ലെന്നു നല്ലവണ്ണം അറിഞ്ഞുകൊൾക!. അതിനാൽ ഭയത്തോടും വിറയലോടും ഇപ്പോൾ തന്നെ നിന്റെ സ്വന്തരക്ഷയെ നടത്തിക്കൊൾക. ഇതുതന്നെ രക്ഷയുടെനാൾ, ഇഷ്ടമുള്ളകാലം, ദൈവം കേൾക്കാത്തതായ ഒരു സമയവും ഉണ്ടെന്നു കൂടി ഓൎത്തുകൊൾക. അതുകൊണ്ടു ഇപ്പോൾ തന്നെ ദൈവത്തിന്നായി നിന്നെ മുഴുവനും ഏല്പിച്ചുകൊടുക്ക. അവൻ നിന്നെ നടത്തും. നിന്റെ സകല ആകുലചിന്തകളേയും അവങ്കൽ സമൎപ്പിക്കുക!. "പ്രയാസപ്പെടുന്നവരും ഭാരം ചുമക്കുന്നവരുമായ നിങ്ങൾ എല്ലാവരും എന്റെ അടുക്കൽ വരുവിൻ! ഞാൻ നിങ്ങളെ ആശ്വസിപ്പിക്കും. ഞാൻ സൌമ്യതയും ഹൃദയതാഴ്മയും ഉള്ളവനാകകൊണ്ടു എന്റെ നുകം നിങ്ങളിൽ ഏററുംകൊണ്ടു എങ്കൽ നിന്നു പഠിപ്പിൻ. എന്നാൽ നിങ്ങളുടെ ആത്മാക്കൾക്കു ആശ്വാസം കണ്ടെത്തും എന്നും അവൻ കല്പിച്ചിട്ടുമുണ്ടല്ലോ".

പി. ജി. എസ്സ്.

## മലയാളമിത്രവും അപ്പൊക്രിഫായും.

മലങ്കരെ സുറിയാനിസഭ റോമ്മാക്കാരുടെ വരവിന്നു മുമ്പു "അപ്പൊക്രിഫാ" എന്നു സാധാരണ പറയാറുള്ള പുസ്തകങ്ങളെ "വേദപുസ്തകത്തിന്റെ ഒരു ഭാഗമായി വിചാരിച്ചിരുന്നില്ല" എന്നു ജൂൺമാസത്തിലെ മിത്രത്തിൽ പ്രസ്താവിച്ചിരുന്നു. ഈ അഭിപ്രായം മിത്രം അടിസ്ഥാനപ്പെടുത്തിയതു വലിയ മാർ ദീവന്നാസ്യോസ മെത്രാപ്പോലിത്താ ബുക്കാനാൻ സായ്പിന്നു ദാനം ചെയ്ത പഴയ കയ്യെഴുത്തു പുസ്തകത്തിൽ "അപ്പൊക്രിഫാ" ഉൾപ്പെട്ടിരുന്നില്ല എന്നുള്ള ഏക തെളിവിന്മെൽ മാത്രമായിരുന്നു. എന്നാൽ ആ കയ്യെഴുത്തു പുസ്തകത്തെക്കുറിച്ചു മിത്രം പ്രസ്താവിച്ച അഭിപ്രായം പത്രാധിപരുടെ വെറും സ്വപ്നം മാത്രമായിരുന്നു എന്നു ഞങ്ങൾ കാണിക്കയും അതിലേക്കു തെളിവായി ബുക്കാനാൻ കൊണ്ടുപോയ പുസ്തകം ഉൾപ്പെടെ കെംബ്രിഡ്ജ് സൎവ്വകലാശാലയിൽ ഉള്ള സുറിയാനി പുസ്തകങ്ങളുടെ വിവരണങ്ങളോടു കൂടി അച്ചടിച്ചിട്ടുള്ള പട്ടിക പകൎത്തുകയും ചെയ്തു. ഇതിന്നു മിത്രം ഇപ്പോൾ രണ്ടു സമാധാനങ്ങൾ പറഞ്ഞിരിക്കുന്നു. അവ വായിച്ചിട്ടു ഇത്തരം ജല്പനങ്ങൾ പ്രസ്താവിക്കുവാൻ തക്കവണ്ണം കഥയില്ലാത്ത ഒരാളിനെ മിത്രത്തിന്റെ പത്രാധിപസ്ഥാനം വഹിപ്പാൻ ചുമതലപ്പെടുത്തിയല്ലൊ എന്നോൎത്തു ഞങ്ങൾക്കു ലജ്ജ തോന്നുന്നു. മിത്രത്തിന്റെ സമാധാനങ്ങൾ (൧) ഒരു കയ്യെഴുത്തു പുസ്തകത്തെക്കുറിച്ചു ബുക്കാനാൻ എഴുതിയിട്ടുള്ള ചുരുങ്ങിയ വിവരണത്തിൽ "അതിൽ പഴയ നിയമവും പുതിയ നിയമവും അടങ്ങിയിരിക്കുന്നു" എന്നു പറഞ്ഞിരിക്കുന്നതിനാൽ "അപ്പൊക്രിഫാ ഉണ്ടായിരുന്നെങ്കിൽ, ആ വിവരം പറയുമായിരുന്നു" എന്നും (൨) കെംബ്രിഡ്ജിലെ പുസ്തകപട്ടിക ചൂണ്ടിക്കാണിച്ചു പറഞ്ഞ "ഇടവകപത്രികയുടെ തെളിവിനെ പൂൎണ്ണമായി വിശ്വസിപ്പാൻ ഞങ്ങൾക്കു മനസ്സില്ല" എന്നുമാകുന്നു.

ബുക്കാനാൻ കൊണ്ടുപോയ കയ്യെഴുത്തിൽ പഴയ നിയമം പുതിയ നിയമം

അപ്പൊക്രിഫാ ഇങ്ങനെ മൂന്നു ഭാഗങ്ങളായി തിരിച്ചെഴുതിയിരുന്നെങ്കിൽ സംശയം കൂടാതെ ബുക്കാനാൻ ആ വിവരം പറഞ്ഞേനെ. ആ പുസ്തകം എഴുതിയവൎക്കും ഏതു സഭയ്ക്കുവേണ്ടി അതു എഴുതപ്പെട്ടുവൊ ആ സഭയ്ക്കും "അപ്പൊക്രിഫാ" രണ്ടു നിയമങ്ങളിലും ചേരാത്ത ഒരു പ്രത്യേകനിയമമൊ ഇനമൊ അല്ലായിരുന്നു. അതിനാൽ ക്രിസ്തുവിനു മുമ്പുള്ള "അപ്പൊക്രിഫാ"യെ പഴയനിയമത്തിന്റെയും പിമ്പുള്ളതിനെ പുതിയനിയമത്തിന്റെയും ഭാഗങ്ങളായി അവർ വിചാരിച്ചും വിശ്വസിച്ചും ഇരുന്നതിനാൽ "അപ്പൊക്രിഫാ" ഉൾപ്പടെ പഴയനിയമവും പുതിയനിയമവും ഇങ്ങനെ രണ്ടു ഭാഗമായിട്ടാണ ആ കയ്യെഴുത്തുപുസ്തകം എഴുതപ്പെട്ടിരുന്നതു. അതുകൊണ്ടു ബുക്കാനാനു അതിൽ പഴയനിയമവും പുതിയനിയമവും അടങ്ങിയിട്ടുണ്ടെന്നു പറവാനെ മാൎഗ്ഗമുണ്ടായിരുന്നൊള്ളു. ബുക്കാനാനു മാത്രമല്ല അങ്ങനെ തോന്നിയിട്ടുള്ളതു. ആ പുസ്തകത്തിന്റെ വിവരണങ്ങൾ അടങ്ങിയ പട്ടിക ഗാൎഡിയൻ എന്ന പത്രത്തിൽ നിരൂപണം ചെയ്തിട്ടുണ്ടു. ആ നിരൂപണകൎത്താവും അതിനെക്കുറിച്ചു മൊത്തത്തിൽ എഴുതിയിരിക്കുന്ന വാചകം "അതിൽ പഴയനിയമവും പുതിയനിയമവും ക്ലീമിസിന്റെ ആറു പുസ്തകങ്ങളും അടങ്ങിയിരിക്കുന്നു" എന്നാണ. പട്ടികയിൽ ഉള്ള വിവരണത്തിൽ അപ്പൊക്രിഫായിലെ ഓരൊ പുസ്തകങ്ങളെ പ്രത്യേകം എടുത്തു പറഞ്ഞിരിക്കുന്നതു വായിച്ചിട്ടും "പഴയനിയമവും പുതിയനിയമവും" എന്നു മൊത്തപ്പേർ ആ എഴുത്തുകാരൻ പ്രയോഗിച്ചിരിക്കുന്നതുകൊണ്ടു "അപ്പൊക്രിഫാ" അതിൽ ഇല്ലെന്നുള്ള അൎത്ഥത്തിൽ നിരൂപണകൎത്താവു ഇങ്ങനെ പറഞ്ഞു എന്നു ആരെങ്കിലും അനുമാനിക്കുന്നതായാൽ അയാളെ ഒരു വിഡ്ഢി എന്നല്ലാതെ ആ എഴുത്തുകാരൻ വിചാരിക്കയില്ല. ബുക്കാനാൻ കൊണ്ടുപോയ പുസ്തകത്തിൽ യാക്കൊബായക്കാരുടെ വായന ഇല്ലെന്നും അതിനാൽ ഇവിടെ പണ്ടു യാക്കൊബായക്കാർ ഇല്ലായിരുന്നു എന്നും മിത്രം പണ്ടു അനുമാനിച്ചതുപോലെയാണ മിത്രത്തിന്റെ ഇപ്പൊഴത്തെ അനുമാനവും. ഒരു പഴയ കയ്യെഴുത്തിൽ നിന്നും അപ്പൊക്രിഫായെക്കുറിച്ചു വല്ലതും അനുമാനിക്കാമെങ്കിൽ മിത്രം എഴുതിയിരിക്കുന്നതിനു നെരെ എതിരായി ആ കാലത്തു മലങ്കര സഭ അപ്പൊക്രിപ്പായെ വെദപുസ്തകത്തിന്റെ ഒരു ഭാഗമായി വിശ്വസിച്ചു വന്നു എന്നും ബുക്കാനാൻ അപ്പൊക്രിപ്പായെ വേദമായി വിചാരിച്ചുവന്നു എന്നും തീൎച്ചപ്പെടുത്തുന്നതിനു ഈ പുസ്തകം ഒരു ഒന്നാന്തരം തെളിവാണെന്നു പറയെണ്ടിയിരിക്കുന്നു.

പഴയനിയമത്തിന്റെ ഒരു അംശമായി അതൊട്ടുചേൎത്തും ഇടകലൎന്നും എഴുതിയിരുന്നതുകൊണ്ടു ബുക്കാനാൻ പ്രത്യേകം എടുത്തുപറഞ്ഞില്ലാ ബുക്കാനാൻ പറയാഞ്ഞതുകൊണ്ടു അതിൽ അപ്പൊക്രിപ്പാ ഇല്ലാ അതിൽ അപ്പൊക്രിപ്പാ ഇല്ലെന്നു തോന്നിയതുകൊണ്ടു സുറിയാനിക്കാൎക്കു അപ്പൊക്രിപ്പായിൽ വിശ്വാസമില്ലായിരുന്നു ഈ സംഗതിയ്ക്കു വെറെ തെളിവു ആവശ്യവും ഇല്ലാ ഇങ്ങിനെയാണ മിത്രത്തിന്റെ വിധിയും അനുമാനവും. മിത്രാധിപൻ മാൎപ്പാപ്പായെക്കാൾ തെറ്റിക്കൂടാത്ത മഹാ മാൎപാപ്പായല്ലയൊ? അദ്ദെഹം ഊഹിക്കുന്നതും പേനകൊണ്ടു കാണുന്നതും എല്ലാം ദിവ്യ വെളിപാടല്ലയൊ? പിന്നെ ഇതര തെളിവിന്റെ ആവശ്യം എന്തു? പക്ഷെ ഒരു ദോഷം ചിലപ്പോൾ നെരിട്ടേക്കും. ഉഷ്ണവൎദ്ധനവുകൊണ്ടുണ്ടാകുന്ന ഈ മത്തുകയിലുള്ള അനുമാനങ്ങളിൽ ലഭിക്കുമ്പോളാണ ഇടവകപത്രിക, കാതൊലിക്കാ എസ്കാമിനർ, കുസുമം മുതലായവർ അവരുടെ പേനാകൊണ്ടു അടിയ്ക്കുന്ന അടികൊണ്ടു പുളയെണ്ടിവരുന്നതു.

സുറിയാനിസഭ "അപ്പൊക്രിഫായെ" കൈക്കൊണ്ടിരുന്നില്ലെന്നുള്ള വാദത്തിനു അന്നു മിത്രാധിപൎക്കു തോന്നിയ തെളിവു മേൽപ്പറഞ്ഞ കയ്യെഴുത്തുപുസ്തകം മാത്രമായിരുന്നു. ഞങ്ങൾ കാണിച്ച പട്ടികകൊണ്ടു അതു പൊളിഞ്ഞപ്പോൾ മിത്രം ഒന്നു അന്താളിച്ചിട്ടു, പത്രിക പറഞ്ഞതു വിശ്വസിപ്പാൻ "മനസ്സില്ലെന്നു" ഒററ വാക്കുകൊണ്ടു ഞങ്ങളുടെ യുക്തി മുടിച്ചുകളഞ്ഞിരിക്കുന്നു. വിശ്വസിപ്പാൻ മനസ്സില്ലെന്നു പറഞ്ഞാൽ പട്ടികയില്ലാതാകുമെന്നൊ പഴയ കയ്യെഴുത്തിൽ അപ്പൊക്രിപ്പാ ഇല്ലെന്നുവരുമെന്നൊ ആയിരിക്കാം മിത്രത്തിന്റെ വിചാരം. മിത്രാധിപരുടെ സ്വാതന്ത്ര്യത്തിൽ ഇരിക്കുന്ന മനസ്സിനെ ഭേദപ്പെടുത്തുവാൻ ഞങ്ങൾ അശക്തന്മാരാണെന്നു സമ്മതിച്ചുകൊള്ളുന്നു. പട്ടിക ഞങ്ങളുടെ കൈവശമുണ്ടെന്നു ഞങ്ങൾ ആ

ദ്യമെ പ്രസ്താവിച്ചിരുന്നു. ഞങ്ങളുടെ കൈവശമുള്ള അച്ചടിച്ച പട്ടിക പന്തായം വച്ചിട്ടും വെളിക്കു കാണിപ്പാൻ പാടില്ലാത്ത മിത്രാധിപരുടെ കൈവശമിരിക്കുന്ന പുസ്തകങ്ങൾ പോലെ ശ്രദ്ധമായിട്ടുള്ളതല്ലാ. ഞങ്ങളുടേതു ആരും കാണുന്നതിനു വിരോധമില്ല. ഇതു കള്ളനാണയമല്ല. പട്ടികയിലെ വിവരണം ഞങ്ങൾ പറഞ്ഞപ്പോൾ അതിന്റെ വാസ്തവത്തെക്കുറിച്ചു മിത്രത്തിനു സംശയം തോന്നിയെങ്കിൽ കണ്ടു സംശയം തീർക്കണമെന്നു പോലും ആഗ്രഹിക്കാതെ, ഒന്നു കണ്ടാലും വിശ്വസിപ്പാൻ മനസ്സില്ലെന്നു ശാഠ്യം പിടിച്ചാൽ വിശ്വസിപ്പിക്കണമെന്നു ഞങ്ങൾക്കു അപേക്ഷയില്ലാ. എങ്കിലും ഒരു കാര്യത്തിൽ ഞങ്ങൾക്കു നിർബ്ബന്ധം ഉണ്ടു. പഴയ കയ്യെഴുത്തിൽ അപ്പൊക്രിഫാ ഇല്ലെന്നുള്ളതു തീർച്ചപ്പെടുത്തിയേടത്തു കൊണ്ടു ഇനി സ്വർഗ്ഗത്തിൽനിന്നു ഒരു ദൈവദൂതൻ തന്നെ വന്നു പറഞ്ഞാലും വിശ്വസിക്കയില്ലെങ്കിൽ വിശ്വസിക്കണ്ടാ, ആർക്കു ചേതം. ആ ദുശ്ശാഠ്യം ആസ്പദമാക്കി കൊണ്ടു സുറിയാനിസഭയെ അപകീർത്തിപ്പെടുത്താൻ പുറപ്പെട്ടാൽ ഞങ്ങൾ സമ്മതിക്കയില്ലാ. ഒരു സംഗതി ആലോചിക്കുമ്പോൾ മിത്രാധിപരുടെ ഈ ശാഠ്യത്തിൽ ആശ്ചര്യപ്പെടാനില്ലാ. ബുക്കാനാൻ കൊണ്ടുപോയ പുസ്തകത്തിൽ യാക്കോബായക്കാരുടെ വായനകളല്ലെന്നും സുറിയാനിക്കാർക്കു മുമ്പിലത്തെ ഉപ്രിശ്മാ എന്നൊരു കൃദാശ ഉള്ളതായി ഹൂദായാകാനോനിൽ കാണിച്ചുതരാമെന്നും ഇങ്ങനെ പല വിദ്യകളും ഓരോ ഗഡുവിൽ വകഞ്ഞുകെട്ടി മിത്രത്തിൽ പ്രസ്താവിക്കുന്ന തഴക്കം മനസ്സിൽ ഉദിക്കുമ്പോൾ, ഇടവക പത്രിക പകർത്തിയ പട്ടികയും അതുപോലെ ഒന്നാണെന്നു സ്വന്തം തോതനുസരിച്ചു തീർച്ചപ്പെടുത്തിയതിൽ അതിശയിപ്പാനില്ലാ. സുറിയാനിക്കാർ അപ്പൊക്രിപ്പായെ സ്വീകരിക്കുന്നില്ലെന്നുള്ള വാദത്തിനു കഴിഞ്ഞ പ്രാവശ്യം പത്രാധിപർക്കു അറിയില്ലാഞ്ഞ രണ്ടു പുതിയ തെളിവുകൾ ഈ പ്രാവശ്യം കൊണ്ടുവരികയും ഇടവക പത്രിക പത്രാധിപർക്കു സുറിയാനി മതസംഗതികളും കാനോനായും അറിഞ്ഞുകൂടാത്തതിൽ മിത്രാധിപർ പ്രലപിക്കയും ചെയ്യുന്നു. ഇതു വായിച്ചപ്പോൾ ഈ മഹാപണ്ഡിതരുടെ പാദങ്ങളിൽ ഒരു ദക്ഷിണ വച്ചു മതസംഗതിയും കാനോനും പഠിച്ചാൽ കൊള്ളാമെന്നു ഞങ്ങൾക്കു ഒരു ആഗ്രഹം തോന്നി. ആരാഞ്ഞു പരിശോധിച്ചപ്പോൾ മിത്രാധിപർ നടിക്കുന്ന പാണ്ഡിത്യം വെളിയിൽ കാണിപ്പാൻ കൊള്ളരുതാത്തതാണെന്നു ബോദ്ധ്യപ്പെടുകയാൽ ഞങ്ങളുടെ ആഗ്രഹം പിൻവലിക്കേണ്ടിവന്നു.

മിത്രത്തിന്റെ നൂതന യുക്തികളിൽ ഒന്നു സുറിയാനി മതസംഗതിപുസ്തകത്തിൽ നിന്നു ഒരു പകർപ്പാണ്. "പ്രമാണപ്പെട്ട പുസ്തകങ്ങളെ പൊലെ സഭയാൽ അംഗീകരിക്കപ്പെട്ടവയെങ്കിലും വലിയ അത്താനാസ്യോസ് ആലക്സന്ത്രിയായുടെ ദീവന്നാസ്യോസ് മുതലായവർ ചിലതിനെക്കുറിച്ചു സംശയമായിട്ടും മറ്റുള്ളവയെ ദൈവഭക്തയുടെ ഉപദേശത്തിനും പഠിത്തത്തിനും മാത്രം വായിക്കേണ്ടതായിട്ടും പറഞ്ഞിരിക്കുന്ന പുസ്തകങ്ങൾ" എന്നു മതസംഗതി ഒമ്പതാംപുറത്തു ചേർത്തിട്ടുള്ള വാചകത്തിൽ നിന്നു മേൽ അടിയിൽ വരച്ചിരിക്കുന്ന ഭാഗം മറച്ചുവെച്ചു ശേഷം മിത്രം പകർത്തിയിരിക്കുന്നു. ഇങ്ങനെ പകർത്തിയതിന്റെ ഉദ്ദേശം സുറിയാനിസഭ അപ്പൊക്രിഫായെ അംഗീകരിച്ചിട്ടില്ലെന്നു കാണിപ്പാനാണ്. "പ്രമാണപ്പെട്ട പുസ്തകങ്ങളെപ്പോലെ സഭയിൽ അംഗീകരിക്കപ്പെട്ടവ" എന്നു നേരെ പറഞ്ഞിട്ടുള്ള വാചകം മറച്ചുവച്ചതു ഉത്തമവിശ്വാസമൊ വഞ്ചനയൊ നീചത്വമൊ ഏതാണെന്നുക ട്ടാൽ കൊള്ളാം. അംഗീകരിക്കപ്പെട്ടവ എന്നു പറഞ്ഞാൽ നിഷേധിക്കപ്പെട്ടവയെന്നർത്ഥം ഉണ്ടോ.

മിത്രത്തിന്റെ രണ്ടാമത്തെ ലക്ഷ്യം കാനോനിൽനിന്നാണ്. ഇതിൽ മിത്രം പ്രദർശിപ്പിച്ചിരിക്കുന്ന വഞ്ചന മറ്റേതിൽ ഇരട്ടിയാണെന്നു വ്യസനപൂർവ്വം പറയേണ്ടിയിരിക്കുന്നു. "ഹെകമാസറബെസായും ബർസീറായും എസ്തേറും യൂദീത്തും തൊബീയായും സ്ലീഹന്മാരുടെ ദീയത്തക്കീസാ എന്നുവിളിക്കപ്പെടുന്നതും ഇടയന്റേതും കാനോനായിട്ടു നിശ്ചയിക്കപ്പെട്ടതല്ലാ, എന്നാൽ ദൈവഭയത്തെ ബോധം വരുത്തുന്നതും പഠിപ്പിക്കുന്നതുമായിട്ടു വായിക്കപ്പെടുവാൻ ബാവാന്മാരായിട്ടു നിശ്ചയിച്ചിരിക്കുന്നവയാകുന്നു. ഇവ എപ്പൊക്രാപ്പ അതായതു ഗൂഢമായവ എന്നു വിളിക്കപ്പെടുന്ന പുസ്തകങ്ങൾ" ഇതാണു മിത്രം കാനോനിൽ നിന്നു പകർത്തിയിരിക്കുന്ന വാചകം. മിത്രാധിപർ ഇതു പകർത്തിയ അസ്സൽ കാനോൻ നോക്കിയില്ലാ

മലയാളമിത്രം ൬൦-ാം പുസ്തകം ൧-ാംലക്കം ൬൭൧ാം പുറത്തു പ്രസിദ്ധപ്പെടുത്തിയിട്ടുള്ള കാനൊൻ തർജ്ജിമയിൽ നിന്നാണെന്നു വാചകസാമ്യം കൊണ്ടു കാണാം. ആ ൧-ാം ലക്കം മിത്രത്തിൽ ഈ ഭാഗം ചേർത്തിരിക്കുന്നതു താഴെ പറയുംപ്രകാരമാണ.

“വലിയ അത്താനാസ്യൊസ. ഹെകമാസാറബെസായും ബെറിസിറായും എസ്തേറും യൂദിത്തും തൊബ്യായും ശ്ലീഹന്മാരുടെ ദീയാതക്കീസാ എന്നു വിളിക്കപ്പെടുന്നതും ഇടയന്റെതും കാനൊനായിട്ടു നിശ്ചയിക്കപ്പെട്ടവയല്ല; എന്നാൽ ദൈവഭയത്തെ ബോധം വരുത്തുന്നതും പഠിപ്പിക്കുന്നതുമായിട്ടു വായിക്കപ്പെടുവാൻ ബാവാന്മാരായിട്ടു നിശ്ചയിച്ചിരിക്കുന്നതാകുന്നു. എപ്പിക്രാഫ്ല അതായതു ഗൂഢമായുള്ളവ എന്നു വിളിക്കപ്പെടുന്ന പുസ്തകങ്ങളെ പരമാർത്ഥപ്പെട്ടവരെ അതുകൊണ്ടു വഞ്ചിപ്പാനുള്ള ഇടത്തൂടിനടുത്തവരെന്നതൊ എഴുതുന്നു”

ഇനി മൂലത്തിന്റെ ശരിയായ തർജ്ജമ താഴെ ചേർക്കുന്നു. “വലിയ അത്താനാസ്യൊസ. ഹെകംസാറബെസായും ബെറസീറായും എസ്തേറും യൂദിത്തും തൊബ്യായും ശ്ലീഹന്മാരുടെ ദീഖതക്കീസ എന്നു വിളിക്കപ്പെടുന്നതും ഇടയന്മാരും കാനൊനായിട്ടു നിശ്ചയിക്കപ്പെട്ടവയല്ല. ദൈവഭക്തിയുടെ ഉപദേശത്തിനും പഠിത്വത്തിനുമായിട്ടു വായിക്കുന്നതിനു ബാവാന്മാരാൽ വെർതിരിക്കപ്പെട്ടവയാണു. എന്നാൽ എപ്പിക്രാപ്പ അതായതു ഗൂഢമായുള്ളവ എന്നു വിളിക്കപ്പെടുന്ന പുസ്തകങ്ങളെ അവയാൽ പരമാർത്ഥികളെ വഞ്ചിപ്പാൻവേണ്ടി വേദവിപരീതികൾ എഴുതുന്നു”.

മേൽപ്പറഞ്ഞ മൂന്നു തർജ്ജമകളെയും തമ്മിൽ താരതമ്യപ്പെടുത്തിയാൽ താഴെ പറയുന്ന സംഗതികൾ വെളിപ്പെടും. ൧. ഇതു മതസംഗതിയിൽ മേൽപറഞ്ഞിട്ടുള്ള അത്താനാസ്യൊസിന്റെ അഭിപ്രായം മാത്രമാണ. ഒരുപുതിയ രേഖയൊ കാനൊൻവിധിയൊ അല്ല. “പട്ടക്കാരും അത്മായികളുമായ സകലർക്കും ശുദ്ധമുള്ള പുസ്തകങ്ങൾ ഇവയായിരിക്കണം” എന്നുള്ള കാനൊൻവിധിയോടുകൂടി പുസ്തകങ്ങളുടെ പട്ടിക കാനൊനിൽ ഇതിനു അടുത്ത നേരെ മുകളിൽ പറഞ്ഞിട്ടുണ്ട. ആ ലിസ്റ്റു ൬൦-ാം പുസ്തകം മിത്രത്തിൽ പകർത്തിയിരിക്കുന്നതിൽ മൂന്നാലുപുസ്തകങ്ങളുടെ പെർ വിട്ടുപോയിട്ടുണ്ടെങ്കിലും അസ്സലിൽ മിത്രം അപ്പൊക്രിഫാ എന്നു പറയുന്നവ ഒക്കയും ഉൾപ്പെട്ടിട്ടുണ്ട. “സ്വീകരിക്കപ്പെട്ട പുസ്തകങ്ങൾ ഇന്നവയെന്നു തീരുമാനിച്ചു എഴുതിയ ഒരു പട്ടികാ” സുറിയാനിക്കാർക്കില്ലെന്നു മിത്രം എഴുതിയതു ഈ കാനൊൻവിധിയിൽ അടങ്ങിയിരിക്കുന്ന ലിസ്തു നോക്കാതെയാണെന്നു വരുന്നു.

൨-ാമതു. മിത്രം കാനൊനിൽ നിന്നു പകർത്തിയ വാചകത്തിൽ പല വഞ്ചനകൾ പ്രവൃത്തിച്ചിട്ടുണ്ടെന്നുകൂടെ വെളിപ്പെടുന്നു. അത്താനാസ്യോസിന്റെ അഭിപ്രായംമാത്രമായി കാനൊനിൽ പറഞ്ഞിരിക്കുന്നതിൽനിന്നു “അത്താനാസ്യൊസ” എന്നപേർ മിത്രം മറച്ചുവച്ചതു തന്റെ കപടം വെളിപ്പെടാതിരിപ്പാൻ അല്ലയൊ? പിന്നെയും അപ്പൊക്രിഫാ എന്നവാക്കു അത്താനസ്യോസുതന്നെയും പ്രയോഗിച്ചിരിക്കുന്നതു ദൈവഭക്തി പഠിപ്പിക്കുന്നതിനുവേണ്ടി പഠിക്കുവാൻ വേർതിരിക്കപ്പെട്ടവയെന്നു പ്രത്യേകംപറഞ്ഞിരിക്കുന്ന ഏകംസാറബെസാ മുതലായി അവിടെ പേർപറഞ്ഞിരിക്കുന്നപുസ്തകങ്ങളെ സംബന്ധിച്ചല്ല, പരമാർത്ഥികളെ വഞ്ചിപ്പാൻ വേദവിപരീതികൾ എഴുതുന്ന മറ്റുപുസ്തകങ്ങളെ സംബന്ധിച്ചാണെന്നു മിത്രം ൬൦-ാം പുസ്തകത്തിൽ ചേർത്തിരിക്കുന്ന തർജ്ജമകൊണ്ടും മേൽചേർത്ത ശരിയായ തർജ്ജമകൊണ്ടും പ്രത്യക്ഷമായിരിക്കെ അപ്പൊക്രിഫാ എന്നപദം ഹെകംസാറബെസാ മുതലായ പ്രത്യെകപുസ്തകങ്ങളെ സംബന്ധിക്കുന്നു എന്നു വരുത്തുവാൻവേണ്ടി മൂലത്തിലൊ മിത്രത്തിന്റെ മുൻതർജ്ജമയിലൊ ഇല്ലാത്ത ഒരു “അവ” ഈ പ്രാവശ്യം മിത്രം കൂട്ടിച്ചേർക്കയും മുൻപിൻ വാചകങ്ങളെ വേർതിരിക്കുന്ന “എന്നാൽ” എന്നതിനെ എടുത്തുകളകയും “പുസ്തകങ്ങളെ....എഴുതുന്നു” എന്നുള്ള തുടർച്ചവാചകത്തെ മറച്ചുവച്ചു പുസ്തകങ്ങൾ എന്നുമാത്രം എഴുതി ഒരുപൂർണ്ണവിരാമം കൊടുത്തു വാചകം അവസാനിപ്പിക്കയും ചെയ്തിരിക്കുന്നു. കാര്യസാദ്ധ്യത്തിനു വേണ്ടി മിത്രം മുമ്പിൽ പ്രസിദ്ധപ്പെടുത്തീട്ടുള്ള തർജ്ജമ ആരും കാണുകയില്ലെന്നു വിചാരിച്ചുകൊണ്ടു അതിനെ വളച്ചുകെട്ടിയും ചിലവാക്കുകളെ നീക്കിയും ചിലതിനെ സൃഷ്ടിച്ചും ഈ വിധം പ്രവൃത്തിച്ചതു മനഃപൂർവ്വമായും വായനക്കാരെ കബളിപ്പാൻ വേണ്ടിയും ചെയ്തിട്ടുള്ളതും ഒരു പത്രാധിപർ എന്നുവേണ്ടാ സാമാന്യക്കാർപോലും പ്രവൃത്തിക്കാത്ത വഞ്ചനയും അല്ലെന്നു അനുമാനിക്കാതിരിപ്പാൻ ഞങ്ങൾ വഴികാണുന്നില്ലെന്നു വ്യസനപൂർവ്വം പറയേണ്ടിയിരിക്കുന്നു. മതസംഗ

തിയിൽ നേരെ പറഞ്ഞിട്ടുള്ള സഭയുടെ അംഗീകരണം മറച്ചുവെക്കുവാനും കാനോനായിൽ സ്പഷ്ടമായി ചേർത്തിട്ടുള്ള പുസ്തകപ്പട്ടികയെ ഇല്ലാതാക്കുവാനും അതിലെ അത്താനാസ്യോസിന്റെ അഭിപ്രായം ഒന്നിനൊന്നാക്കി പ്രയോഗിപ്പാനും ഞങ്ങൾക്കു പ്രാപ്തിയില്ലാത്തതുകൊണ്ടു ഞങ്ങളെ സുറിയാനി മതസംഗതിയും കാനോനും അറിഞ്ഞുകൂടാത്ത മൂഢനെന്ന മിത്രം നാമകരണം ചെയ്യുന്നു. അധികപ്രസംഗങ്ങളും വഞ്ചനയെന്ന പ്രത്യക്ഷത്തിൽ വെളിപ്പെടുന്ന ഈ വക്രപ്രവൃത്തികളും ചെയ്വാൻ ധൈര്യപതിയായ മിത്രാധിപർ കാനോനായുടെ പണ്ഡിതനാണെന്നും അറിക്കുന്നു. ഈ പാണ്ഡിത്യം, മിത്രാധിപർക്കു അനുഭവിച്ചുകൊൾകുവാൻ ഞങ്ങൾക്കു അശേഷം വിസമ്മതമില്ലാ.

പത്രാധിപരുടെ യോഗ്യതയും പാണ്ഡിത്യവും മേൽപ്പറഞ്ഞതുകൊണ്ടു കണ്ടല്ലോ. "ഡെൽറ്റാ" എന്നും "സാക്ഷാൽ സുറിയാനിക്കാരൻ" എന്നും രണ്ടു ലേഖകന്മാരെ കൂടെ മിത്രം ഈ പ്രാവശ്യം വേഷം കെട്ടിച്ചുകൊണ്ടുവന്നിട്ടുണ്ടു. ഇവരിൽ ആദ്യം പേർപറഞ്ഞ വിദ്വാൻ അപ്പോക്രിപ്പായുടെ ചരിത്രം വർണ്ണിക്കയാണ. അതു ഞങ്ങളുടെ തർക്കവിഷയമല്ലാത്തതുകൊണ്ടു അതിനെപ്പറ്റി ഞങ്ങൾ ഒന്നും പറയുന്നില്ല. എന്നാൽ "സാക്ഷാൽ സുറിയാനിക്കാരൻ" എന്ന നാമധാരി ഞങ്ങളെ സംബന്ധിക്കുന്ന ചില സംഗതികൾ പറഞ്ഞിട്ടുള്ളതിനാൽ രണ്ടുവാക്കു ഇയാളോടും പറയാതിരിപ്പാൻ പാടില്ല. ഇയാളുടെ യുക്തികളിൽ ചിലതിനെല്ലാം മേൽ ഉത്തരം വന്നുപോയിട്ടുള്ളതുകൊണ്ടു അതിൽ ഉൾപ്പെടാത്തവയെക്കുറിച്ചു മാത്രം പറയുന്നു.

സുറിയാനിക്കാരുടെ വായനക്രമത്തിൽ അപ്പോക്രിപ്പായിൽ നിന്നു ഒരു ഭാഗം പോലും എടുത്തിട്ടില്ലെന്നും അതിൽനിന്നു ഒരു വായനഭാഗം ആരും തന്നെ കാണിച്ചു തരികയില്ലെന്നുമാണ ഇയാളുടെ പ്രധാനതർക്കം. ബുക്കാനാൻ കൊണ്ടുപോയ പഴയ പുസ്തകത്തിൽ യാക്കോബായക്കാരുടെ വായനയില്ലെന്നു പണ്ടൊരിക്കൽ ഒരു വിഡ്ഢി പറഞ്ഞുകേൾപ്പിച്ചതു മിത്രപത്രാധിപർ പെട്ടെന്നു വിശ്വസിച്ചതിനാൽ വന്നുകൂടിയ ജളത്വം മറക്കുന്നതിനുമുമ്പു അപ്പോക്രിഫായിൽ വായനയില്ലെന്നു വേറൊരു ഭോഷൻ പറഞ്ഞമാത്രക്കു മിത്രാധിപർ അതു വെളിപാടായി വിശ്വസിച്ചു കൊട്ടിഘോഷിച്ചിരിക്കുന്നതിൽ ഈ സാധുവിന്റെ അല്പബുദ്ധിയാൽ ഞങ്ങൾക്കു സഹതാപം തോന്നുന്നുണ്ടു. എങ്കിലും ഞങ്ങളുടെ പേനായുടെ തല്ലുകൊണ്ടെ മാറുകയെന്നു മിത്രാധിപരും ചെണ്ടാതിയും ശാഠ്യംപിടിച്ചു നിൽക്കുന്നതിനാൽ ഞങ്ങൾക്കു ഒഴികാൻ പാടില്ലാ. അതിനാൽ ഇതാ അടി ഒന്നു വരുന്നു. മിത്രാധിപരുടെയും സാക്ഷാൽ സുറിയാനിക്കാരന്റെയും ചെകിടു എത്ര ഇഞ്ചു പൊട്ടുന്നുണ്ടെന്നു വായനക്കാർ തപ്പിക്കൊള്ളട്ടെ. പഴയ കയ്യെഴുത്തു പുസ്തകത്തിൽനിന്നു പകർത്തി ൧൮൬൩-ൽ പഴയസെമിനാരി പ്രെസിൽ വായനക്കുറിപ്പു അച്ചടിച്ചിട്ടുണ്ടു. ആ പുസ്തകത്തിനു കാൽരൂപായിൽ അധികം വിലയില്ല. ഒന്നുവാങ്ങി നോക്കിയാൽ ഔറെകമസാറബ്സാ (വലിയ ജ്ഞാനം) എന്ന പുസ്തകത്തിൽനിന്നു ൨൦ ൨൨ ൨൩ ൨൯ ഇത്യാദി പുറങ്ങളിലും ബാറുവിൽനിന്നു ൨൭-ാം പുറത്തും ബെൻ ആസീറായിൽനിന്നു ൨൬-ാം പുറത്തും മറ്റും വായനക്കുറിപ്പു കാണാം. എന്താണു അടിവല്ലതും പറ്റിയൊ?. ഹെ സാരമില്ല. ഇടവകപത്രിക പറഞ്ഞാൽ വിശ്വസിപ്പാൻ മനസ്സില്ലെന്നുള്ള പരിച കയ്യിൽ ഇരിക്കുമ്പോൾ എങ്ങിനെ പറ്റും.

നമ്മുടെ പുതിയ ലേഖകന്റെ അടുത്ത തർക്കം മതസംഗതിയും ഇടവകപത്രികയും തമ്മിൽ പുസ്തകങ്ങളുടെ വിവരണത്തിൽ വ്യത്യാസമുണ്ടെന്നാകുന്നു. മക്കബായ പുസ്തകങ്ങൾ ൩. എന്നും ൪. എന്നും ക്ലീമീസിന്റെതു ൨. എന്നും ൩. എന്നും ബാലും പെരുമ്പാമ്പും ശൂശന്നാ എസ്രാസ എന്നിവകളെ മതസംഗതിയിൽ കാണിച്ചിട്ടില്ലെന്നുമാണ തർക്കം. ഭേഷ് യുക്തി! മിത്രം കാനോനിൽനിന്നു പകർത്തിയ ഭാഗത്തിനു അടുത്തു മേൽ ഒരു പുസ്തകപട്ടികയുണ്ടെന്നു ഞങ്ങൾ പറഞ്ഞല്ലൊ. ആ പട്ടികയിൽ രാജാക്കന്മാരുടെ പുസ്തകം ൪. എന്നും മതസംഗതിയിൽ ശമുയേൽ ൨. രാജാക്കൾ ൨. എന്നും പറഞ്ഞിരിക്കുന്നതു ഒരു വ്യത്യാസമാണൊ. അച്ചടിച്ച സുറിയാനി പഴയനിയമത്തിൽ ശമുയെലിന്റെ ൨-ാം പുസ്തകത്തിന്റെ ആരംഭത്തിൽ രാജാക്കളുടെ ൨-ാം പുസ്തകമെന്നു പറഞ്ഞിരിക്കുന്നതും രാജാക്കളുടെ ൩. ൪. പുസ്തകങ്ങളെ വിഭാഗിക്കാതെ ഒന്നായി ചേർത്തിരിക്കുന്നതും കൊണ്ടു കാനോനായിൽ പറയുന്ന രാജാക്കളുടെ ൪. പുസ്തകങ്ങൾ പഴയനിയമത്തിൽ കാണു

ന്ന പുസ്തകങ്ങളുമായി വ്യത്യാസപ്പെട്ടവയാണെന്നു വരുമൊ. പേരുകളും വിഭാഗങ്ങളും ഓരോകാലത്തു ഓരോരുത്തർ യുക്തംപോലെ കല്പിച്ചിട്ടുള്ളവയാണ. മക്കബായ എല്ലാം കൂടി ഒരു കയ്യെഴുത്തിൽ രണ്ടായിട്ടും മറെറാന്നിൽ മൂന്നായിട്ടും വേറൊന്നിൽ നാലായിട്ടും ഭാഗിച്ചിരിക്കും. അതനുസരിച്ചു ഓരോരുത്തർ എഴുതുകയൊ പറകയൊ ചെയ്യും.

മതസംഗതിയിൽ ചില പുസ്തകങ്ങളുടെ പേർ പറഞ്ഞിട്ടില്ലന്നുള്ള തർക്കത്തിനു ഉത്തരം ഞങ്ങളല്ല ഡൊണിനി എന്നൊരു ആംഗ്ലിയപാദ്രിതന്നെ പറയട്ടെ. അദ്ദേഹം പറയുന്നതു "അപ്പൊക്രിഫാ ഭാഗങ്ങളിൽ പലതും കാനൊനിക്കൽ പുസ്തകങ്ങളുടെ പേരിൽ ചേർത്തുപറയുന്നതു സാധാരണയാണ. എസ്ഥേർ എന്നതിൽ ശിഷ്ടവും ഉൾപ്പെടും. ചിലപ്പോൾ എസ്ദ്രാസ എന്നതിനെ എസ്രായൊടു ചേത്തിരിക്കും. ദാനിയെലിൽ മൂന്നു പൈതങ്ങളുടെ പാട്ടും ബാലും പെരുമ്പാമ്പും, സൂസന്നായും ഉൾപ്പെട്ടിരിക്കും. മനശയുടെ പ്രാർത്ഥന ൨-ാം നാളാഗമത്തിന്റെ അനുബന്ധമായിരിക്കും". അതിനാൽ ഒരു ഗ്രന്ഥകർത്താവു പ്രത്യേകം എടുത്തുപറയാത്തതു മറെറാരു ഗ്രന്ഥകർത്താവു എടുത്തുപറഞ്ഞാൽ തമ്മിൽ പിശകല്ലന്നു ഇതുകൊണ്ടു കാണാം.

സാക്ഷാൽ സുറിയാനിക്കാരന്റെ പൊന്നുകാശും ഇതുകൊണ്ടു തീരാതെ ഉള്ള- സുറിയാനിക്കാരന്റെയും മതസംഗതിയുടെയും പണ്ഡിതരെന്നറിയുന്ന മിത്രപത്രാധിപർ അവർകൾ ദയവുചെയ്തു വല്ലദോഷവും പറയുന്നതുകേട്ടു തല്ലിത്തിരിക്കുന്നടത്തു ചെകിട്ടു കാണിക്കാൻ പുറപ്പെടരുതെന്നുള്ളതിനു ഒരു രണ്ടാമത്തെ അനുഭവമെങ്കിലും ഒരു പാഠമാക്കിയാൽ കൊള്ളാമെന്നു ഞങ്ങൾ അപേക്ഷിക്കുന്നു.

ഇതു എഴുതികഴിഞ്ഞ ശേഷം "ഡെൽറായ്ക്കു മറുപടിയായി "ഒരു സാക്ഷാൽ ആംഗ്ലിയക്കാരന്റെ" ഒരു ലേഖനം കിട്ടിയിരിക്കുന്നു. ഇതിനു ഒരു പ്രാവശ്യത്തെ പത്രികയിൽ സ്ഥലം ഉണ്ടാകുമൊ എന്നു സംശയമാണ.



## സൂചനകൾ

ലോകമെങ്ങുമുള്ള റോമ്മാ സഭയുടെ പ്രധാന വൈദീക തലവനായ ൧൩-ാം ലെയൊൻ മാർപാപ്പാ അവർകൾ തന്റെ ൯൪-ാം വയസ്സിൽ ചരമഗതിയെ പ്രാപിച്ച വിവരം വായനക്കാർ അറിഞ്ഞിരിക്കുമെല്ലൊ. ഇദ്ദേഹം വളരെ ഭക്തനും കാഴ്ചശേഷിയുള്ളവനും ഒരു നല്ല രാജ്യകാര്യതന്ത്രജ്ഞനും ആയിരുന്നു എന്നാണ പൊതുവായുള്ള സമ്മതം. പാപ്പാസ്ഥാനത്തെക്കു പിന്തുടർച്ചക്കാരനെ തിരഞ്ഞെടുക്കുന്നതിനു കർദിനാളന്മാരുടെ യോഗം കൂടിയതിൽ കാർഡിനാൽ സാർട്ടൊ എന്ന പുരോഹിതനെ തിരഞ്ഞെടുത്തതായി അറിയുന്നു. ഇദ്ദേഹം പത്താം പീയൂസ എന്ന നാമം എടുത്തു പാപ്പാസ്ഥാനത്തിൽ പ്രവേശിച്ചിരിക്കുന്നു. പുതിയ മാർപാപ്പായുടെ പ്രത്യേക ഗുണം രാജതന്ത്രത്തിൽ അല്ല, വൈദീക വിഷയത്തിൽ ആണെന്നാണ കേൾവി.

❖ ❖ ❖

വിശുദ്ധ കുർബാനയിലെ ശരീരവും രക്തവും പ്രത്യേകം പ്രത്യേകം കൊടുക്കാതെ വിശുദ്ധ ശരീരവും രക്തവും തമ്മിൽ സംബന്ധിപ്പിച്ചു ഒന്നായികൊടുക്കുന്നതു സുറിയാനിക്കാരുടെ ഒരു വലിയ തെറെറാണെന്നു സ്ഥലത്തെ ഇംഗ്ലീഷുകാരും നവീകരണക്കാരും പറഞ്ഞുവരുന്നല്ലൊ. "ചർച്ചഓഫ് അയർലാണ്ട ഗസററ്" എന്ന പത്രത്തിൽ ഇതെപ്പററി പറയുന്ന ഒരുഭാഗം താഴെ ചേർക്കുന്നു.

രോഗം പകരാതിരിപ്പാൻ വളരെ മുൻകരുതൽ ചെയ്യുന്നതു ഈ കാലത്തു പതിവായിരിക്കുന്നു. വിശുദ്ധ സംസർഗ്ഗം (കുറുബാന) കൈക്കൊള്ളുന്ന സംഗതിയിൽ ഒരു കീഴ്നടപ്പുണ്ടായിട്ടുള്ളതു അനാവശ്യമാണെന്നു ഏറെ ആരും പറകയില്ല. ഡെവിസ് പ്ലേസ എന്ന സ്ഥലത്തെ ചാപ്പലിന്റെ പള്ളിയിൽ സാധനങ്ങ യോജിപ്പിച്ചുകൊടുക്കുവാൻ കഴിഞ്ഞുപോയ കാന്റർബ്പുരി ആർച്ചുബിഷോപ്പ വദിച്ചിട്ടുണ്ടായിരുന്നു. ഇപ്പോൾ ഡാക്ടർ വിൽകിൻസൻ ബിഷൊപ്പിന്റെ പാദപ്രകാരം ശുദ്ധീകരിക്കപ്പെട്ട അപ്പം ശുദ്ധീകരിക്കപ്പെട്ട വീഞ്ഞിൽ

കൊള്ളുവാനുള്ള ആളിന്റെ വായിലൊ കയ്യിലൊ കൊടുക്കപ്പെടുമെന്നു പരസ്യം ചെയ്തിരിക്കുന്നു. ഇങ്ങനെ രണ്ടിനവും ഒരെസമയത്തു കൊടുക്കപ്പെടും. ഠരം പ്രാചീന നടപ്പു രോഗികൾ അധികം കൂടുന്ന മറ്റു സ്ഥലങ്ങളിലും നടപ്പാകുവാൻ ഇടയുണ്ടു. കുറുബാന കൈക്കൊള്ളുന്നതിനെക്കുറിച്ചുള്ള വേദവാക്യത്തിനു ഇംഗ്ലീഷ ബിഷോപ്പന്മാർ ഇപ്പോൾ കണ്ടുപിടിച്ച അൎത്ഥപ്രകാരം സുറിയാനിക്കാരുടെ പട്ടംകെട്ടു വേദാനുസരണവും വൈദ്യശാസ്ത്രത്തിനനുരൂപവുമാണ. വേദത്തിലും വൈദ്യശാസ്ത്രത്തിലും സുറിയാനിപിതാക്കൾ ആംഗ്ലീയ കാരെയും നവീകരണക്കാരെയുംകാൾ പണ്ഡിതന്മാരായിരുന്നു എന്നു ഇതുകൊണ്ടുവരുന്നു.

❖ ❖ ❖

രക്ഷിക്കപ്പെട്ടവർ എന്നു പറയുന്നവരെക്കുറിച്ചു മംഗലപുരത്തുനിന്നു പ്രസിദ്ധപ്പെടുത്തുന്ന കേരളോപകാരി കഴിഞ്ഞ ലക്കം താഴെ പറയുന്ന പ്രകാരം പ്രസ്താവിക്കുന്നു.

തങ്ങൾക്കു പാപം ഇല്ലെന്നും തങ്ങൾ തികവിൽ എത്തിയിരിക്കയാൽ ഇനി പാപം ചെയ്വാൻ കഴികയില്ല എന്നും, മറ്റുള്ള ക്രിസ്ത്യാനികൾ രക്ഷിക്കപ്പെടാത്ത അശുദ്ധ പാപികളാകുന്നുവെന്നും, അവരോടു സംസൎഗ്ഗം ചെയ്യരുതെന്നും അവരെ തൊട്ടാൽ കുളിക്കേണം എന്നു പറയുന്ന കൂട്ടർ ഇപ്പോൾ മലയാളത്തിലും ഉണ്ടെന്നു വായനക്കാർ കേൾക്കാത്ത പുതുമയല്ലല്ലൊ. ഔസ്ട്രേല്യഖണ്ഡത്തിലെ സൎക്കാർ ഈ വക മതഭ്രാന്തന്മാരോടു എങ്ങിനെ പെരുമാറിവരുന്നുവെന്നുള്ള വൎത്തമാനം വളരെ വിചിത്രമുള്ളതാണ്. മേല്പറഞ്ഞ കൂട്ടർ തങ്ങൾ ഇനി ഈ ദുഷ്ടലോകത്തിൽ ജീവിക്കുന്നതു ന്യായമല്ല. കഴിയുന്ന വേഗം ഈ പാപലോകം വിട്ടു സ്വൎഗ്ഗവാസികളായി തീരുന്നതു നല്ലതാണ. ഇതിന്നെന്തു മാൎഗ്ഗമുള്ളു എന്നു ഒരു യോഗത്തിൽ ആലോചന കഴിച്ചു തങ്ങൾ വേഗം മരിച്ചുകളയുന്നതു തന്നെയാണ ഉത്തമവഴി എന്നു തീൎച്ചപ്പെടുത്തി. ആ തീൎപ്പുപ്രകാരം ഈ യോഗക്കാർ കണ്ടു കുഴിച്ചു ഓരൊ ആളുകളെ ജീവനോടെ കുഴിച്ചിട്ടുവാൻ തുടങ്ങി. ഇങ്ങിനെ വളരെ ആളുകളെ ജീവസഹിതം കുഴിച്ചിട്ടുവരുന്നപ്രകാരം അവിടത്തെ സൎക്കാറിന്നു അറിവു കിട്ടിയപ്പോൾ, ഈ കലപതകന്മാരെ പിടിച്ചു ശിക്ഷിക്കേണ്ടി വന്നു. അതിന്റെശേഷം അവരുടെ ഭ്രാന്തു നിന്നുപോയി. ഈ വക കൂട്ടക്കാർ ഓസ്ത്രിയദേശത്തിലും ഉണ്ടു. അവിടത്തെ സൎക്കാർ ഈ വക ആളുകളോടു പെരുമാറിയവിധവും പറയാം. തങ്ങൾ പാപം ഇല്ലാത്തവരും തികവിൽ എത്തിയവരും ഇനിമേൽ പാപം ചെയ്വാൻ കഴിയാത്തവരും ആകകൊണ്ടു നമ്മുടെ യോഗത്തിൽ ഉള്ളവർ ഇനിമേൽ വസ്ത്രം ഉടുക്കുന്നതു പാടില്ല. കാരണം വസ്ത്രധാരണം പാപപതനത്തിന്റെ ശേഷം ദൈവം ശിക്ഷക്കായിട്ടു മനുഷ്യൎക്കു കല്പിച്ചു കൊടുത്തതാണെന്നു ഉല്പ. ൩, ൭—ാം വാക്യങ്ങളിൽ നാം കാണുന്നുവല്ലൊ. അതുകൊണ്ടു നാം ആദ്യ മാതാപിതാക്കന്മാരുടെ പാപം ഇല്ലാത്ത നിലയിൽ എത്തിയിരിക്കുന്നുവെന്നു പ്രദൎശിപ്പിക്കേണ്ടതിന്നു നാം വസ്ത്രധാരണം ഇല്ലാതെ നടക്കേണ്ടതാകുന്നുവെന്നു തീൎച്ചപ്പെടുത്തി. എന്നാൽ ഇങ്ങിനെ നഗ്നന്മാരായി നടക്കുമ്പോൾ മറ്റുള്ളവർ നമ്മെ ഉപദ്രവിപ്പാനും മതി അതുകൊണ്ടു നാം ഒരു നിൎജ്ജനസ്ഥലം അന്വേഷിച്ചു അവിടെ പോയി പാൎക്കേണം എന്നു നിശ്ചയിച്ചു. ഡാന്യൂബ നദിയുടെ സമീപത്തുള്ള ഒരു കാട്ടിൽ പോയി വസ്ത്രഹീനന്മാരായി പാൎത്തുതുടങ്ങി. ഈ വൎത്തമാനം ഓസ്ത്രിയദേശത്തിലെ സൎക്കാർ അറിഞ്ഞു ഈ മ്ലേച്ഛന്മാർ ഇങ്ങിനെ ലജ്ജാഹീനരായി പാൎക്കുന്നതു സമ്മതിപ്പാൻ പാടില്ലാത്ത കാൎയ്യം ഇതിന്നു എന്തു വഴി എന്നു ആലോചിച്ചു നോക്കിയാറെ ഈ മതഭ്രാന്തന്മാരെ നാം ശിക്ഷിക്കുന്നുവെങ്കിൽ ഇവർ രക്തസാക്ഷികളായി മരിച്ചുപോയിരിക്കുന്നുവെന്നു മൂഢവിശ്വാസമുള്ളവർ ഭാവിച്ചിട്ടു ഇവരും നഗ്നന്മാരായി പോകയുള്ളു. അതുകൊണ്ടു ഈ വക നഗ്നന്മാരെ പിടിച്ചു ഭ്രാന്തശാലയിൽ ആക്കുന്നതാണ ഉത്തമം എന്നു നിശ്ചയിച്ചു അപ്രകാരം ചെയ്തു. ഈ കൂട്ടർ ചില സമയം അവിടെ നഗ്നന്മാരായി പാൎത്തശേഷം, അവൎക്കു കണ്ണുകൾ തുറക്കപ്പെട്ടു. കൂട്ടുവാസികളായ സാക്ഷാൽ ഭ്രാന്തന്മാരുടെ അസഹ്യം പൊറുത്തു കൂടായ്കകൊണ്ടു ഭ്രാന്താസ്പത്രിയിലെ മേധാവികളോടു ഞങ്ങളെ ഈ ഭ്രാന്തശാലയിൽനിന്നു വിട്ടയച്ചാൽ ഞങ്ങൾ ഇനി ഒരിക്കലും വസ്ത്രഹീനന്മാരായി നടക്കുകയില്ല. ഞങ്ങൾക്കു ഇപ്പോൾ സുബോധം